# പ്രദീപ്തി

ജൂൺ
2011

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിന്റെ ഔദ്യോഗിക പ്രസിദ്ധീകരണം




- ദൈവഭക്തിയും ജ്ഞാനവും (തുടർച്ച)
  ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത
- പ. വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ (തുടർച്ച)
- എക്കാലത്തുമുള്ള പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ
  മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത

# കോലഞ്ചേരി പള്ളിപെരുന്നാൾ



## വി.പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ

### കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ

**2011 ജൂലൈ 3 ഞായർ മുതൽ 12 ചൊവ്വ വരെ (മിഥുനം 20 മുതൽ 29 വരെ) തീയതികളിൽ**

**കോലഞ്ചേരി സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിൽ** ആണ്ടുതോറും നടത്തിവരാറുള്ള **വി. പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മപെരുന്നാളും** പള്ളിയിൽ കബറടങ്ങിയിരിക്കുന്ന 7-ാം മാർത്തോമ്മയുടെ ഓർമ്മയും 2011 ജൂലൈ 3 ഞായർ മുതൽ 12 ചൊവ്വ വരെ തീയതികളിൽ കൊണ്ടാടുന്നു.

### 2011 ജൂലൈ 3 ഞായർ

| | |
|---|---|
| 6.30 a.m. | : വി.കുർബ്ബാന |
| 7.30 a.m. | : പ്രഭാത പ്രാർത്ഥന |
| 8.30 a.m. | : വി.കുർബ്ബാന<br>ഏഴാം മാർത്തോമ്മയുടെ ഓർമ്മ<br>നേർച്ച |
| 10.30 a.m. | : പെരുന്നാൾ കൊടിയേറ്റ് |



### 2011 ജൂലൈ 11 തിങ്കൾ

| | |
|---|---|
| 6.30 a.m. | : പ്രഭാത പ്രാർത്ഥന |
| 7.15 a.m. | : വി.കുർബ്ബാന |
| 6.00 p.m. | : സന്ധ്യാപ്രാർത്ഥന |
| 7.15 p.m. | : പ്രസംഗം |
| 7.30 p.m. | : പ്രദക്ഷിണം |
| 9 p.m. | : ആശീർവാദം |

### 2011 ജൂലൈ 12 ചൊവ്വ

| | |
|---|---|
| 7.00 a.m. | : വി.കുർബ്ബാന |
| 8.00 a.m. | : പ്രഭാത പ്രാർത്ഥന |
| 9.00 a.m. | : വി.കുർബ്ബാന<br>റവ.ഫാ.ഡോ.റ്റി.ജെ. ജോഷ്വ |
| 12.00 noon | : പ്രദക്ഷിണം |
| 1.30 p.m. | : ആശീർവാദം |
| 2.00 p.m. | : ലേലം |

# പ്രദീപ്തി

വാല്യം : 12 ലക്കം : 06 ജൂൺ 2011



മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ
പുത്തൻകുരിശ് - 682 308
pradeepthi2002@gmail.com

## ദളങ്ങളിൽ







| | |
|---|---|
| ഒറ്റപ്രതി | - 10 രൂപ |
| വാർഷികം | - 100 രൂപ |
| 10 വർഷം | - 1000 രൂപ |

■ പത്രാധിപക്കുറിപ്പ്



# മലയാള ഭാഷയുടെ ഭാവി

ഏതൊരു സമൂഹത്തിന്റെയും സമ്പന്നമായ സംസ്ക്കാരവും കലയും സംപുഷ്ടമായ പാരമ്പര്യങ്ങളും ശ്രേഷ്ഠമായ ധാർമ്മികപ്രമാണങ്ങളും നശിക്കാതെയിരിക്കുവാൻ മാതൃഭാഷയുടെ നിലനിൽപ്പ് അത്യന്താപേക്ഷിതമാണ്. മലയാളത്തനിമയുടെ കാര്യത്തിലും സ്ഥിതി വിഭിന്നമല്ല. ഇവയെല്ലാം ഇല്ലാതാവുകയെന്നാൽ നാം മൃതിയടഞ്ഞുവെന്നുവേണം കരുതുവാൻ. ഭാഷയുടെ മരണം ജനതകളുടെ സത്വനഷ്ടം തന്നെയാണ്. പണ്ഡിറ്റ് ജവഹർലാൽ നെഹ്യവിന്റെ സൂക്തങ്ങളിലൊന്നിലെ ആശയം കടമെടുത്ത് ചെറിയൊരു വ്യതിയാനം വരുത്തിയാൽ മുകളിൽ പറഞ്ഞ ആശയങ്ങൾക്ക് വ്യക്തതയേറും, മലയാളം ജീവിക്കുമ്പോൾ നാമും ജീവിക്കുന്നു; മലയാളം മരിക്കുമ്പോൾ ആർ ജീവിക്കുന്നു?

മലയാളഭാഷ അപകടകരമായ അന്ത്യത്തിലേക്ക് നീങ്ങിക്കൊണ്ടിരിക്കുകയാണിപ്പോൾ എന്ന ഭീതിയൊന്നും ആവശ്യമില്ല. മാറുന്ന മലയാളിയോടൊപ്പം ഭാഷ ഉപയോഗിക്കുന്ന രീതിയിലും മാറ്റമുണ്ടായിക്കൊണ്ടിക്കുയാണ്. അതിനാൽ, പരിണാമം സംഭവിച്ചുകൊണ്ടിരിക്കുന്ന മലയാള ഭാഷയുടെ സ്വാഭാവികതയും തനിമയും നഷ്ടപ്പെടാതെ പരിരക്ഷിക്കേണ്ട ചുമതല നമുക്കുണ്ടെന്നുമാത്രം. മാറുന്ന ജീവിത സാഹചര്യങ്ങൾക്കനുസരിച്ച് കിട്ടാവുന്ന ഭാഷാംശങ്ങളെ സ്വീകരിക്കുകയും സൃഷ്ടിക്കുകയും ചെയ്തുകൊണ്ട് മലയാളഭാഷയെ വികലമാക്കുന്ന പ്രക്രിയയെ ഏതു പുരോഗതിയുടെ പേരിലായാലും അംഗീകരിക്കേണ്ടതുണ്ടോയെന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ശുദ്ധമായ മലയാള ഭാഷയിലൂടെ സാഹിത്യത്തേയും കലയേയും സമ്പന്നമാക്കുകയും അതിലൂടെ ദിവ്യാനുഭൂതി പകർന്ന് നല്കുകയും ചെയ്ത മഹാരഥൻമാരുടെ നാടാണിത്. ഇവയെ ജനങ്ങൾക്ക് പകർന്നു നല്കുന്ന ചില മാധ്യമങ്ങളിലെ അവതാരകരുടെ ഭാഷാഭ്യാസങ്ങൾ സഹിക്കാവുന്നതിലപ്പുറമാണ്.

കലർപ്പില്ലാതെ മലയാള ഭാഷയെ നിലനിർത്തുവാനായി മറ്റു ഭാഷകളെ പുറത്താക്കണമെന്ന് ഇതിനർത്ഥമില്ല. എല്ലാ ഭാഷകളും സമ്പന്നവും ശ്രേഷ്ഠവുമാണ്, അതിനെല്ലാം സംവേദനക്ഷമതയുമുണ്ട്. എന്നുകരുതി അവയെ മലയാള ഭാഷയിൽ കലർത്തിയെങ്കിൽ മാത്രമേ മാന്യതയും സാംസ്കാരിക വളർച്ചയും സാദ്ധ്യമാവുകയുള്ളൂവെന്ന ചിന്ത ശരിയാകണമെന്നില്ല. ഏതു ഭാഷയും കലർപ്പില്ലാതെ ഉപയോഗിക്കുവാനുള്ള പരിശ്രമമാണ് ഉണ്ടാവേണ്ടത്.

വർത്തമാന സാഹചര്യത്തിലിതു പ്രയാസമാണെന്നാണ് പലരുടേയും അഭിപ്രായം. അവരുന്നയിക്കുന്ന പ്രശ്നങ്ങളിൽ പ്രധാനമായത് വൈജ്ഞാനിക മേഖലയിലെ വികസനവും, നൂതനകണ്ടുപിടിത്തങ്ങളും വിശദീകരിക്കുവാൻ മലയാള ഭാഷ അപര്യാപ്തമാണെന്നുള്ള ചിന്തയാണ്. തങ്ങളുടെ മാതൃഭാഷയെ കളങ്കപ്പെടുത്തിയിട്ടോ, വികലമാക്കിയിട്ടോ അല്ല മിക്ക രാജ്യങ്ങളും വികസനത്തിന്റെ പാതയിലൂടെ മുന്നേറിയതെന്നോർക്കണം. ഒരു കാലത്ത് മതതത്ത്വ ചിന്തകളുടെ പരിശീലനത്തിനും ആരാധനക്കും മാത്രമായി ഉപയോഗിച്ചിരുന്ന എബ്രായഭാഷയിപ്പോൾ എല്ലാ ആധുനിക വിദ്യക്കുമുള്ള വാഹനമായി ജൂതരുപയോഗിക്കുന്നത് നമുക്കൊരു പാഠവും പ്രചോദനവുമാകേണ്ടതാണ്. ഭാഷാപദങ്ങൾ ഉപയോഗിച്ചുകൊണ്ട് പുതിയ വാക്കുകളും വാക്യങ്ങളും ലളിതമായി ഉപയോഗിക്കത്തക്കവിധത്തിൽ കണ്ടെത്തുവാൻ സാധിക്കണം. സ്വന്തം ഭാഷാപദങ്ങളുയുപയോഗിച്ച് ലളിതമായതും അർത്ഥപൂർണവുമായ പദസംയുക്തങ്ങൾ ഉണ്ടാക്കുന്ന തമിഴരുടെ രീതി അനുകരിക്കാവുന്നതാണെന്ന് തോന്നുന്നു.

മലയാള ഭാഷ പ്രയോഗിക്കുവാനുള്ള മേഖലകൾ വികസിപ്പിക്കുന്നതിന്റെ ഭാഗമായി, മലയാളം പഠിക്കുവാനുള്ള സന്ദർഭം എല്ലാവർക്കും ലഭിക്കുന്നുണ്ടെന്ന് ഉറപ്പുവരുത്തുകയും, മലയാളത്തിന്റെ ഒരു ചിന്താപദ്ധതി വളർന്നു വരുവാനുള്ള സാഹചര്യം ഒരുക്കുകയും വേണം. സാമാന്യ വ്യവഹാരത്തിന് മാത്രം ഉപയോഗിക്കാതെ വൈജ്ഞാനിക മേഖലകളിലും തത്വചിന്തയുടെ തലങ്ങളിലുമിതിനെ പ്രയോഗിക്കണം. ദു:ഷ്കരമാണിതെങ്കിലും തനതായ ശൈലിയിലൂടെയൊരു വളർച്ച ഉണ്ടായാൽ ഈ ലക്ഷ്യം പൂർത്തീകരിക്കുവാൻ നമുക്കു കഴിയും. മനുഷ്യർക്ക് പ്രാപ്യമായ മേഖലകളിലെല്ലാം തങ്ങളുടേതായ മികവുറ്റ സംഭാവനകൾ നല്കിയി ട്ടുള്ള മഹത്തുക്കളുടെ ഈ നാട്ടിലിതൊരു ബാലികേറാമലയൊന്നുമല്ല. അസാദ്ധ്യമായൊതൊന്നുമില്ലല്ലോ.

പൂവത്തുങ്കലച്ചൻ

# ദൈവഭക്തിയും ജ്ഞാനവും (തുടർച്ച)

ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ

## 3. ഉപവാസത്തിന്റെ അർത്ഥതലങ്ങൾ

ഉപവാസം മനുഷ്യ വർഗ്ഗത്തോളം തന്നെ പഴക്കമുള്ളതാണ്. ലോകത്തിലെ മിക്ക മതങ്ങളും വ്യത്യസ്ത രീതികളിലാണെങ്കിലും പുരാതീന കാലം മുതലെ ഉപവാസം തങ്ങളുടെ മത ജീവതശൈലിയുടെ ഒരു അവിഭാജ്യ ഘടകമായി കണക്കാക്കിയിരുന്നു. ആഴ്ചയിൽ ഒന്നോ അതിലധികമോ ദിവസം ഭക്ഷണം പരിപൂർണ്ണമായി ഉപേക്ഷിച്ചുകൊണ്ട് ഉപവസിക്കയെന്നത് പൗരസ്ത്യ മതങ്ങളുടെ ഒരു സാധാരണ രീതിയാണ്. എന്നാൽ ഇതിന്റെ ഉത്ഭവം എന്തടിസ്ഥാനത്തിലായിരുന്നുവെന്നത് ഇവയിൽ വ്യക്തമല്ല. ദൈവത്തെക്കുറിച്ച് അവർക്കുണ്ടായിരുന്ന വ്യത്യസ്ത അവബോധത്തിന്റെ അടിസ്ഥാനത്തിൽ ഉപവാസത്തിന്റെ കാരണങ്ങളും വ്യത്യസ്ഥമായിരിക്കാം.

"യഹോവയുടെ തെരഞ്ഞെടുക്കപ്പെട്ട ജാതി" എന്ന നിലയിൽ (ആവ. 10.15, 1 പത്രോ. 2.9) യഹൂദന്മാരും ഉപവാസം അനുഷ്ഠിച്ചിരുന്നു. യഹോവാ ഇത് ഏദൻതോട്ടത്തിൽ തുടങ്ങി അവർക്കു നല്കിയ കല്പനയാണ് (ഉല്പ. 2.17) "നന്മ തിന്മകളെക്കുറിച്ചുള്ള, അറിവിന്റെ വൃക്ഷത്തിന്റെ ഫലം തിന്നരുതെന്നും, തിന്നുന്നനാളിൽ നീ മരിക്കു"മെന്നും, ആദാമ്യ പാപത്തിനു മുമ്പ് തന്നെ നല്കിയ കല്പനയായിരുന്നു, ആയതിൽ ഉപവാസം പാപപരിഹാരത്തിനായി നല്കിയ ഒരു ഔഷധമായിരുന്നില്ല. മറിച്ച് ഒരു പ്രത്യേക ഭക്ഷണം ഉപേക്ഷിക്കണമെന്ന ഒരു നിയന്ത്രണതത്വമായി മാത്രം കണക്കാക്കപ്പെട്ടു. സാത്താന്റെയും അവന്റെ പദ്ധതികളുടെയുമെല്ലാം ആവിർഭാവത്തിനു മുമ്പുതന്നെ എല്ലാ വൃക്ഷങ്ങളോടുമൊപ്പം നന്മ തിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷം ദൈവം നിർമ്മിച്ചതാണ്. അതിനുശേഷം സൃഷ്ടിക്കപ്പെട്ട് ഏദൻ തോട്ടത്തിൽ ആക്കപ്പെട്ട ആദാമിനും ഹവ്വായ്ക്കും സ്വയനിയന്ത്രണത്തിനും ആത്മീയ വളർച്ചയ്ക്കുമായുള്ള ഒരു ദൈവിക പദ്ധതിയായിട്ടുമാത്രമെ ഇതിനെ കണക്കാക്കുവാൻ സാധിക്കൂ. ദൈവസ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് ദൈവ സാദൃശ്യത്തിൽ ആത്മീക സന്മാർഗ്ഗതലങ്ങളിൽ അവന്റെ വ്യക്തിത്വ വികസനത്തിനായി ദൈവം നല്കിയാതായിരുന്നു ഉപവാസമെന്ന് കണക്കാക്കാം.

ഈ അർത്ഥതലത്തിലാണ് പഴയ പുതിയ നിയമകാലങ്ങളിലും സഭയിലിന്നുവരെ ഉപവാസം അനുഷ്ഠിക്കപ്പെടുന്നത്. ഒന്നാം ആദാം ജീവിതമാരംഭിക്കുന്നത് ഉപവാസ ലംഘനത്തോടുകൂടിയായിരുന്നപ്പോൾ രണ്ടാം ആദാമായ ക്രിസ്തു ഉപവാസത്തോടുകൂടി തന്റെ രക്ഷണ്യ പ്രവർത്തനം ആരംഭിക്കുന്നുവെന്നതും സവിശേഷമായ രണ്ടു സംഭവങ്ങളായി അലക്സാണ്ടർ ഷ്മേമാൻ എന്ന പ്രസിദ്ധ ബൈസന്റിയൻ ഓർത്തഡോക്സ് വേദശാസ്ത്രജ്ഞൻ കണ്ടെത്തുന്നു. ഉപവാസം ലംഘിക്കപ്പെട്ടതുമൂലം സൃഷ്ടിയിലെ തന്റെ പരിശുദ്ധതയ്ക്കു ഭംഗം സംഭവിച്ച് പറുദീസായിൽ നിന്ന് പുറത്താക്കപ്പെട്ടവനായ മനുഷ്യനെ പറുദീസായിലേക്കു തിരികെക്കൊണ്ടു വരുവാൻ തന്റെ പരിശുദ്ധതയ്ക്കു ഭംഗമില്ലാതിരിക്കെ യേശുക്രിസ്തു മനുഷ്യനു വേണ്ടി ഉപവസിക്കയും കഷ്ടതകളും മരണവും സഹിക്കുകയും ചെയ്തു എന്ന പുരാതിന സുറിയാനി സഭാപിതാക്കന്മാരുടെ വീക്ഷണവുമായി ഇതിനു സാദൃശ്യമുണ്ട്. ആദാം ഉപവാസ പരീക്ഷയിൽ പരാജയപ്പെട്ട് ഏദൻ നഷ്ടമാക്കി മരണശിക്ഷ സ്വീകരിച്ചപ്പോൾ യേശു ഉപവാസ പരീക്ഷയിൽ വിജയിച്ച് മരണത്തെ നശിപ്പിച്ച് ഏദൻ മനുഷ്യനു തിരിച്ചു നല്കി (ലൂക്കോ. 22.43). ഇപ്രകാരം ഉപവാസത്തിന് പ്രത്യേകമായ ഒരു ഉദ്ദേശ്യമുണ്ട്. അത് ആത്യന്തികമായ ഒരു ലക്ഷ്യത്തെ മുൻനിർത്തിയുള്ളതാണ്. അത് ഒരു സാധാരണ നടപടിയെന്നതിനെക്കാളുപരി മനുഷ്യന്റെ ജീവൻ, മരണം, രക്ഷ, ശിക്ഷ ഇവയൊക്കെയുമായി ബന്ധപ്പെട്ട ഒരു കാര്യമാണ്. "ഉപവസിക്കാഞ്ഞതിനാൽ ദൈവം നമ്മെ പറുദീസായിൽ നിന്നു പുറത്താക്കി; ആയതിനാൽ നമുക്ക് പറുദീസയിലേക്ക് എന്നെങ്കിലും തിരിച്ചെത്തുവാൻ ഉപവസിക്കാം" എന്നാണ് കൈസറിയായിലെ വി. ബസ്സേലിയോസിന്റെ പ്രബോധനം. "നോമ്പിനാൽ പറുദീസായുടെ വാതിലുകൾ തുറക്കപ്പെടുന്നു" (പാമ്പാക്കുട നമസ്കാരം പി. 131 (2008)).

ഉപവാസത്തെക്കുറിച്ച് പഴയനിയമത്തിൽ പല ഉദാഹരണങ്ങളുമുണ്ട്. മോശ ദൈവത്തിൽ നിന്നും

പത്തു കല്പനകൾ സ്വീകരിക്കുന്നതിനു മുമ്പായി നാല്പതു ദിവസം ഉപവസിച്ചു. ഏലിയാ പ്രവാചകൻ ദൈവത്തിന്റെ പർവ്വതമായ ഹോറേബിലേക്കുള്ള നാല്പതു ദിവസം ഉപവസിച്ചുകൊണ്ട് യാത്രചെയ്തു. "അന്യായ ബന്ധനങ്ങളെ അഴിക്കുക; പീഢിതരെ സ്വതന്ത്രരായിവിട്ടയയ്ക്കുക; നുകത്തിന്റെ അമിക്കയറുകളെ അയയ്ക്കുക, പീഢിതരെ സ്വതന്ത്രരായി വിട്ടയയ്ക്കുക, എല്ലാ നുകത്തെയും തകർക്കുക; ഇതല്ലയോ എനിക്ക് ഇഷ്ടമുള്ള ഉപവാസം? വിശപ്പുള്ളവനു നിന്റെ അപ്പം നുറുക്കിക്കൊടുക്കുന്നതും അലഞ്ഞു നടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്കു നിന്നെത്തന്നെ മറയ്ക്കാതെയിരിക്കുന്നതും അല്ലയോ? അപ്പോൾ നിന്റെ വെളിച്ചം ഉഷസ്സു പോലെ പ്രകാശിക്കും; നിന്റെ മുറിവുകൾക്കുവേഗത്തിൽ പൊറുതിവരും; നിന്റെ നീതി നിനക്കു മുമ്പായി നടക്കും; യഹോവയുടെ മഹത്വം നിന്റെ പിമ്പട ആയിരിക്കും" (യശ. 58.6-8). ദൈവിക ജീവിത ശൈലിയുടെ ആവിഷ്ക്കാരമായി ഉപവാസത്തെ വിശദമാക്കുന്ന ഈ പ്രബോധനം അതുല്യമാണ്. യേശു ക്രിസ്തുവിന്റെ ജീവിതം മുഴുവനും ഈ യശയ്യാ പ്രവാചകന്റെ ഉപവാസത്തെക്കുറിച്ചുള്ള ഈ പ്രവചനനിവർത്തി ആയിരുന്നുവെന്നത് പുതിയ നിയത്തിൽ സ്പഷ്ടമാക്കുന്നു. "ദരിദ്രർക്കും യാചകർക്കും കൊടുക്കാതെ ഭൂമിയിൽ ദ്രവ്യം ഒളിച്ചു വച്ചു നടക്കുന്നവർക്ക് കഷ്ടം. .... ഉടുപ്പില്ലാത്തവരെ ഉടുപ്പിച്ചവർ ഭാഗ്യവാന്മാർ. അവർ പ്രകാശം മണവറയിൽ നാശമില്ലാത്ത മഹത്വം ധരിക്കും" *(പാമ്പാക്കുട നമസ്കാരം പി. 136. 2008)*

പഴയ നിയമത്തിൽ ഉപവാസം പലപ്പോഴും പെരുന്നാളുകൾക്കുള്ള ഒരുക്കദിനങ്ങളായി കാണുന്നുവെങ്കിലും ദൈവസന്നിധിയിലുള്ള വിനയത്തിന്റെ ഒരു കാലഘട്ടം കൂടി ആയി ഇതിനെ മനസ്സിലാക്കിയിരുന്നു. വിലാപവും അനുതാപവുമെല്ലാം ഉപവാസത്തോടു ബന്ധിപ്പിച്ചിട്ടുമുണ്ട്. ഒരു പ്രത്യേക അപകട സന്ധിയിൽ വ്യക്തികളായിട്ടും സമൂഹമായിട്ടും ഉപവസിച്ചിരുന്നതിന് ഉദാഹരണമാണ് എസ്തേറിന്റെയും മോർദെഖായിയുടെയും മുഴുവൻ യഹൂദന്മാരുടെയും കൂട്ടത്തോടെയുള്ള ഉപവാസവും നിനെവെക്കാരുടെ ഉപവാസവും. ആയതിനാൽ ഉപവാസം പ്രാർത്ഥനയെ ത്വരിതപ്പെടുത്തുന്നതായി കാണുന്നു. "എന്റെ മുഴങ്കാലുകൾ ഉപവാസം കൊണ്ട് വിറയ്ക്കുന്നു; എന്റെ ദേഹം പുഷ്ടിവിട്ടു ക്ഷയിച്ചിരിക്കുന്നു" എന്നു ദാവീദു ഏറ്റുപറയുന്നത് (സങ്കീ. 109.24) ശരിയാ ഉപവാസത്തിന്റെ ഫലമായി ഏതൊരാളും ശരീരപുഷ്ടിയിൽ കുറഞ്ഞിരിക്കണമെന്നും ആയതിന് പോഷക ഭക്ഷണ സാധനങ്ങളും വർജ്യം അനുപേക്ഷണീയമാണെന്നും വ്യക്തമാക്കുന്നു. ഉപവാസഫലമായുള്ള ശരീര പുഷ്ടിയുടെ കുറവ് ആത്മാവിന്റെ പരിപുഷ്ടിക്കു നിദാനമാക്കുന്നത് ഉപവാസത്തോടൊപ്പം പ്രാർത്ഥനയും കുമ്പിടീലും പാപത്തെക്കുറിച്ചുള്ള അനുതാപവും വിലാപവും ഒക്കെ കൂടിച്ചേരുമ്പോൾ മാത്രം (സങ്കീ. 22.14; സങ്കീ. 35-13, 14; 69.10; 32.3,4; 38.5-8; 102.4,5; ഇയ്യോ. 19.20).

പുതിയ നിയമത്തിൽ ഉപവാസം നമുക്കു പരിചയപ്പെടുത്തിത്തരുന്നത് യേശുക്രിസ്തുവാണ്. തന്റെ മാമോദീസായ്ക്കുശേഷം ഉപവാസത്തിന്റെ 40 ദിവസമാതൃകകാണിച്ചത് പരസ്യ ശുശ്രൂഷയ്ക്കുള്ള ഒരുക്കമായിട്ടായിരുന്നു. ഈ വീക്ഷണത്തിൽ തന്നെയാണ് തന്റെ ശിഷ്യന്മാരോടും മറ്റുള്ളവരോടും ഉപവസിക്കുവാൻ യേശു കല്പിച്ചതും (മത്തായി. 17.21; മർക്കോ. 9.29) അവർ അനുഷ്ഠിച്ചതും (അപ്പോ. 13.2,3; 14.23; 1 കോരി.7.5; 2 കോരി. 11.27; എഫേ. 6.18). എന്നാൽ ക്രിസ്ത്യാനികളുടെ ഉപവാസം യഹൂദന്മാരുടെ അന്നു നിലവിലുണ്ടായിരുന്ന ഉപവാസ ശൈലിയിൽ നിന്ന് വ്യത്യസ്തമായിരിക്കണമെന്ന് പ്രബോധിപ്പിക്കുകയും ചെയ്തു (മത്താ.6.16-18).

***"ഓരോരുവനും അവനവന്റെ മേൽ സ്വയം യജമാനത്വം സ്ഥാപിച്ചെടുക്കയെന്നതും ശാരീരികവും വൈകാരികവുമായ തലങ്ങളിൽ സാദ്ധ്യമാക്കിത്തീർക്കുന്നതിനാണ് ഉപവാസം".***

ഓർത്തഡോക്സ് സഭയുടെ ആരാധനകളിലെല്ലാം ശരീരം, ഭക്ഷണം വെടുയുന്നതോടൊപ്പം മനസ്സ് ദുഷിച്ച ചിന്തകളിൽ നിന്നും മോഹങ്ങളിൽ നിന്നും പ്രവൃത്തികളിൽ നിന്നും പിൻ തിരിയുന്നതാണ് യഥാർത്ഥ ഉപവാസമെന്നും പഠിപ്പിക്കുന്നു. "ആത്മാവും ശരീരവും ഒരുമിച്ചു നോമ്പേൽക്കേണ്ടിയിരിക്കുന്നതിനാൽ ശരീരം ഭക്ഷണത്തെ വെടിയുമ്പോൾ ആത്മാവ് തിന്മകളെയും വെടിയേണ്ടതാകുന്നു" *(പാമ്പാക്കുട നമസ്കാരം പി. 117. 2008).* പോഷക ഭക്ഷണങ്ങളായ പാല്, മുട്ട, വിവിധതരം മാംസങ്ങൾ ഉപയോഗിക്കാതിരിക്കുന്ന മനസ്സിന്റെ ഇച്ഛാശക്തിയുടെ പ്രയോഗം ശാരീരിക ആത്മീകതലങ്ങളിലുള്ള ഉപവാസത്തിന്റെ സംയോജിച്ച അവസ്ഥയാണ്. "ഓരോരുവനും അവനവന്റെ മേൽ സ്വയം യജമാനത്വം സ്ഥാപിച്ചെടുക്കയെന്നതും ശാരീരികവും വൈകാരികവുമായ തലങ്ങളിൽ സാദ്ധ്യമാക്കിത്തീർക്കുന്നതിനാണ് ഉപവാസം". ഭക്ഷണവും വികാരങ്ങളും ഒരുവന്റെ മേൽ യജമാനത്വം

വരുത്തി അവയുടെ അടിമകളാക്കിത്തീർക്കുന്നതിനു പകരം അവയെ നമ്മുടെ അടിമയാക്കി നാം ആഗ്രഹിക്കുകയും നിശ്ചയിക്കുകയും ചെയ്യുന്നതനുസരിച്ച് മാത്രം അവ ഉപയോഗിക്കപ്പെടുകയും ചെയ്യുന്നതിനുള്ള കഴിവ് സമ്പാദിക്കയാണ് ഇതിന്റെ ലക്ഷ്യം. മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ സ്വർഗ്ഗരാജ്യകാര്യങ്ങളെക്കുറിച്ചു ശ്രദ്ധ കൂടുതൽ ചെലുത്തുവാൻ ലോകകാര്യങ്ങളുടെ ആശ്രയത്വത്തിൽ നിന്ന് നമ്മെ സ്വയം സ്വതന്ത്രരാക്കുന്നതിനുള്ള ഉപാധിയാണ് ഉപവാസം. പാപമോഹങ്ങൾക്ക് വശംവദമായിത്തീരാതിരിക്കുവാൻ ആത്മാവിന് ശക്തി നല്കുകയെന്ന് സാരം. പ്രാർത്ഥനയാലും ഉപവാസത്താലുമല്ലാതെ പൈശാചിക പ്രലോഭനങ്ങളെ വിപാടനം ചെയ്യുവാൻ സാധിക്കുകയില്ല എന്ന യേശുവിന്റെ മുന്നറിയിപ്പിന്റെ (മത്തായി. 12.21) അടിസ്ഥാനത്തിൽ 'പ്രാർത്ഥനയും ഉപവാസവും ഒരു വ്യക്തിക്ക് ദൈവത്തിന്റെ മഹോന്നതങ്ങളിലേക്ക് പറന്നെത്തുവാനുള്ള രണ്ടു ചിറകുകളായി വി. സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് വ്യാഖ്യാനിക്കുന്നുണ്ട്'. നോമ്പിനെ ശരിയായി ആചരിക്കുന്നവർക്ക് മാലാഖമാരുടെ പ്രഭയും ഉയരത്തിലേക്കു കരേറുവാൻ ആത്മീയ ചിറകുകളും ലഭിക്കുന്നു. *(പാമ്പാക്കുട പി. 131. 2008).* പ്രാർത്ഥനയും ഉപവാസവും കർശനമായി ഓരോ പ്രത്യേക കാര്യത്തിനുവേണ്ടി അപ്പോസ്തോലന്മാർ അനുഷ്ഠിക്കുകയും അപ്രകാരം സഭാംഗങ്ങളെ പ്രബോധിപ്പിക്കുകയും ചെയ്തിരുന്നു (അപ്പോ. 13.13)

ഉപവാസത്തിന്റെ അനുഷ്ഠാനവും അതിന്റെ ആശയം പോലും വിസ്മരിക്കപ്പെട്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ഇതിനെക്കുറിച്ചുള്ള നിഷേധാത്മകപ്രതികരണങ്ങൾ പലരും പ്രകടിപ്പിക്കുന്നതിപ്രകാരമാണ്:-

1. നമ്മൾ പ്രവൃത്തിയാലല്ല കൃപയാലാണ് രക്ഷിക്കപ്പെടുന്നത്; അതിനാൽ ഉപവസിക്കേണ്ട ആവശ്യമില്ല.
2. ഉപവാസം കപടഭക്തിയിലേക്കു നയിക്കും.
3. ഉപവാസം മറ്റുള്ളവരെ കാണിക്കുന്നതിനും മറ്റുള്ളവരെ കുറ്റം വിധിക്കുന്നതിനും ഇടയാക്കും.
4. ഉപവാസം കാലഹരണപ്പെട്ട ശൈലിയാണ്.
5. ഇത് മൂന്നാം സഹസ്രാബ്ദമാണ്; ഉപവാസത്തിന്റെ നിയമങ്ങളൊക്കെ പഴഞ്ചൻ പ്രമാണങ്ങളും അപരിഷ്കൃത കാലഘട്ടത്തിലേക്കുള്ളതുമാണ്.

മേൽപ്പറഞ്ഞവയെല്ലാം ഉപവാസത്തെക്കുറിച്ചുള്ള തെറ്റിദ്ധാരണകളാണ്. ഉപവാസത്തിന്റെ എക്കാലത്തേക്കുമുള്ള പ്രസക്തി മനസ്സിലാക്കിക്കൊണ്ട് അത് അനുഷ്ഠിച്ചവരുടെ ശ്രേഷ്ഠമാതൃകകളാണ് നമ്മെ അതിലേക്ക് വഴി നടത്തുന്നത്. നിയമങ്ങളും പ്രമാണങ്ങളും പാരമ്പര്യങ്ങളും അനുഷ്ഠിക്കുന്നതിൽ വീഴ്ചവരുത്തുന്നവർ നമ്മുടെ മാതൃകകളല്ല. അത് എല്ലായിടങ്ങളിലും കണ്ടേക്കാം. സഭയുടെ ചരിത്രം പിതാക്കന്മാരെ വിശുദ്ധിയിലേക്കു നയിച്ച മുഖാന്തിരമായിട്ടാണ് ഉപവാസത്തെ സാക്ഷ്യപ്പെടുത്തുന്നത്. അന്തോണിയോസ്, പക്കോമിയോസ്, ബസ്സേലിയോസ്, അപ്രേം തുടങ്ങി പരുമലതിരുമേനി, വട്ടശ്ശേരിൽ തിരുമേനി, പാമ്പാടി തിരുമേനി, എന്നിവരെ തുടർന്ന് വന്ന പിതാക്കന്മാരുടെ വിശുദ്ധ ജീവിതത്തിന് ഉപവാസം അനുപേക്ഷണീയ ഘടകമായിരുന്നു. അവർ അവരുടെ ബുദ്ധിമോഹങ്ങൾക്കും ആഗ്രഹങ്ങൾക്കും കൂച്ചുവിലങ്ങിട്ട് അച്ചടക്കവും ആത്മനിയന്ത്രണവും നേടിയെടുത്തത് ഉപവാസത്തിലൂടെ ആയിരുന്നുവെന്നതാണ് നമുക്ക് മാതൃക. 'Rome was not built in a day'. ചിട്ടയായും നിഷ്ഠയോടും ദീർഘകാലത്തെ ഉപവാസത്തിന്റെ ആത്മീയ അഭ്യാസത്തിലൂടെ വിശുദ്ധിയിൽ പയറ്റിത്തെളിഞ്ഞവരായ ആ പുണ്യ പിതാക്കന്മാർ നമുക്ക് പ്രചോദനമാണ്.

ദൈവത്തിന് എതിരായി ചെയ്ത പാപങ്ങൾക്കുള്ള സ്വയംശിക്ഷയായി ദൈവത്തെ പ്രസാദിപ്പിക്കുവാനുള്ള ശാരീരിക സ്വയപീഢനമല്ല ഉപവാസം. ഒരു ക്രിസ്ത്യാനിയെ സംബന്ധിച്ചിടത്തോളം ഉപവാസം സന്തോഷത്തോടെ എടുക്കുന്ന ഒരു സ്വയനിയന്ത്രണ വ്യവസ്ഥയാണ്. അത് നല്ല ഒരുക്രിസ്തീയ വ്യക്തിത്വത്തിന്റെ ഉടമയായിത്തീരുവാനുള്ള മാർഗ്ഗമാണ്. "കർത്താവേ വെടിപ്പോടെ നോമ്പേൽപ്പാനും സന്തോഷത്തോടെ നിന്റെ നോമ്പിനെ എതിരേല്പാനും ഞങ്ങൾക്കു കൃപ ചെയ്യണമെ" എന്ന പ്രാർത്ഥന *(പാമ്പാക്കുട നമസ്കാരം പി. 116 (2008)* ഇതു സാക്ഷിക്കുന്നു. ഉപവസിക്കാതിരിക്കുക എന്നത് ഒരു പാപമാണ്. പാപത്തിന്മേൽ വിജയം പ്രാപിച്ച് ദൈവസ്നേഹവും സംസർഗ്ഗവും നേടിയെടുക്കുവാൻ ഒരു പാപിക്ക് അവശ്യമായിരിക്കുന്ന ജീവിത ശൈലിയിൽ പരാജയപ്പെടുന്നുവെന്ന പാപം. ആയതിനാൽ ഉപവാസമെന്നത് വിശുദ്ധന്മാർ പ്രതിഭാശാലികളായിത്തീർന്ന ഒരു കലയാണ്. അവരുടെ ആ കലയുടെ ഉപാസന നാമും മാതൃകയാക്കുമ്പോൾ അവരെപ്പോലെ 'വിശുദ്ധിയെ തികച്ചു ഒരുങ്ങിനില്ക്കുന്ന' കലാകാരന്മാരും കലാകാരികളുമായി വിളങ്ങി ശോഭിക്കും.

*(തുടരും....)*

# പ.വട്ടശ്ശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടന നക്കൽ

*(കഴിഞ്ഞ ലക്കം തുടർച്ച)*

108 നമ്മുടെ സ്ത്രീകൾക്ക് സഭാസംബന്ധമായ സംഗതികളിൽ കമ്മറ്റികളിലും മറ്റും പുരുഷന്മാരോടുകൂടെ അംഗത്വം കൊടുത്ത് അവർക്കു മുമ്പിനാലെ സഹജമായുള്ള നല്ല അടക്കമൊതുക്ക സ്വഭാവത്തെ നശിപ്പിക്കാനിടയാക്കുന്നതു നല്ലതല്ല. എന്നാൽ സഭയ്ക്കു സ്ത്രീകളുടെയും സഹായസഹകരണം അതിന്റെ ക്ഷേമത്തിനും അഭിവൃദ്ധിക്കും നല്ലതും ആവശ്യവുമാകയാൽ സഭാ സംബന്ധമായും സാമൂഹ്യസംബന്ധമായം സ്ത്രീകൾ നടത്തേണ്ടവയും അവരെക്കൊണ്ടു നടത്തിയ്ക്കാവുന്നവയും ആയ സംഗതികൾ പ്രത്യേകം ഒരു ഡിപ്പാർട്ടുമെന്റ് അവർക്കായി ഉണ്ടാക്കി കൊടുക്കണം.

109 കന്യാസ്ത്രീകൾക്കായി ആശ്രമങ്ങളും മഠങ്ങളും ഉണ്ടാക്കി നടത്തിക്കാം. രോഗികൾക്കും ദരിദ്രരായ സ്ത്രീകൾക്കും അനാഥകുട്ടികൾക്കും ധർമ്മാശുപത്രികളും അനാഥശാലകളും ഉണ്ടാക്കി നടത്തിക്ക, സ്ത്രീകളുടെ ഇടയിൽ സ്ത്രീകളോടുള്ള സുവിശേഷവേല സ്ത്രീകളെ കൊണ്ടു നടത്തിക്ക. പെൺകുട്ടികൾക്ക് വേണ്ടിയുള്ള പള്ളിക്കൂടങ്ങളും സൺഡേസ്കൂളുകളും ഉണ്ടാക്കി നടത്തിക്കുക മുതലായവയും ഇതുകൾക്കു വേണ്ടി വരുന്ന ചെലവുകൾക്കായി സമുദായം വകയിൽനിന്നും പള്ളികളിൽ നിന്നും കൊടുക്കുന്ന ഗ്രാന്റുകൾ വാങ്ങിയും വേറെ പല വിധത്തിൽ ശേഖരിക്കാവുന്ന പിരിവുകൾ ശേഖരിച്ചും വേണ്ട വിധത്തിൽ അവയെ പുലർത്തുക ഇങ്ങനെയുള്ളവയൊക്കെയും സ്ത്രീകളുടെ ചുമതലയിൽ വിട്ടുകൊടുത്ത് അവരെക്കൊണ്ട് നടത്തിക്കുന്നത് നന്നായിരിക്കും. ഇതും സിനഡുകളുടെ കീഴിൽ സ്ത്രീകളുടെ കമ്മറ്റി ഉണ്ടാക്കി അവകൾ വഴിയായി നടത്തിക്കണം. ഇതുകൾക്കും നിയമങ്ങൾ ഉണ്ടാക്കി കൊടുക്കണം.

110 ഓരോ മേൽപ്പട്ടക്കാരുടെ തനതു സമ്പാദ്യങ്ങൾ അവരവരുടെ കാലത്തോളെ അവരവരുടെ ഇഷ്ടം പോലെയുള്ള ചെലവുകൾക്കും കാലശേഷം ആകമാനസിനഡിന്റെ നിയമമനുസരിച്ചുള്ള ചെലവുകൾക്കുമായിരിക്കണം.

111 കാതോലിക്കോസിന്റെ ചെലവുകൾക്ക് ഒരു കാതോലിക്കാഫണ്ടും ഓരോ മെത്രാപ്പോലീത്തൻമാരുടെ ചെലവുകൾക്ക് മഹായിടവക തോറും ഓരോ മെത്രാപ്പോലീത്താ ഫണ്ട്, ഓരോ എപ്പിസ്കോപ്പൻമാരുടെയും ചെലവുകൾക്ക് എപ്പിസ്കോപ്പൽ ഇടവക തോറും ഓരോ എപ്പിസ്കോപ്പ ഫണ്ടും ഉണ്ടായിരിക്കണം. അതിൻമേലുള്ള സ്വാതന്ത്ര്യകൈവശവും അധികാരവും അതാതു മേൽപ്പട്ടക്കാർക്ക് ഇരിക്കണം. എന്നാൽ അതുകളെ ഒക്കെയും നിയന്ത്രിക്കുന്നതിനും കണക്കു കേൾക്കുന്നതിനും മറ്റുമുള്ള അധികാരം ആകമാനസിനഡിനായിരിക്കണം.

112 കാതോലിക്കോസിനും മെത്രാപ്പോലീത്തൻമാർക്കും എപ്പിസ്കോപ്പൻമാർക്കും അവരവരുടെ അരമനയിൽ ഓരോ ഭണ്ഡാരമുറി ഉണ്ടായിരിക്കേണ്ടതും സമുദായം വകയും സമുദായത്തിനു ചെല്ലേണ്ടതുമായ അംശവടി, സ്ലീബാ മുതലായ മുതൽ പിടിപ്പുള്ള സാമാനങ്ങളും അതാതു മേൽപ്പട്ടക്കാരുടെ സമ്പാദ്യങ്ങളിൽ ചെലവു കഴിച്ചു കാലശേഷം ബാക്കി ഉണ്ടാകുന്നവയും ടി ഭണ്ഡാരമുറികളിൽ സൂക്ഷിക്കേണ്ടതും ഓരോ മേൽപ്പട്ടക്കാരുടെയും

കാലശേഷം അതുകൾ ലിസ്റ്റും കണക്കും എഴുതി പിൻഗാമികളെ ഏൽപ്പിക്കേണ്ടതും അതുകളുടെ ഒക്കെയും ഒരു പകർപ്പ് ആകമാനസിനഡിന്റെ ആലോചനയ്ക്കും പരിശോധനയ്ക്കുമായി കാതോലിക്കോസിന്റെ അരമനയിൽ ഭണ്ഡാരത്തിൽ സൂക്ഷിക്കേണ്ടതുമാണ്.

113 ഓരോരുത്തരുടെ ഇഷ്ടം പോലെ അവിടവിടെ അപ്പോഴപ്പോൾ രജിസ്റ്റർ ചെയ്തും അല്ലാതെയുമുള്ള ഉടമ്പടികൾ എഴുതുകയും എഴുതിക്കയും ചെയ്യാതെ നമ്മുടെ സമുദായത്തിന്റെ ഇപ്പോഴത്തെ സ്ഥിതിക്കും കാലസ്ഥിതിക്കും ചേരുന്ന വിധത്തിലുള്ള സത്യപ്രതിജ്ഞാവാചകങ്ങൾ എഴുതി ഉണ്ടാക്കി അതിന്റെ പ്രതികൾ ആവശ്യപ്പെട്ട സ്ഥലങ്ങളിൽ സൂക്ഷിച്ചു ബാദ്ധ്യസ്ഥൻമാരെ കൊണ്ട് അവയിൽ ഒപ്പ് ഇടുവിക്കണം.

114 കാതോലിക്കോസ്, മെത്രാപ്പോലീത്തൻമാർ, എപ്പിസ്കോപ്പൻമാർ, കശീശ്ശൻമാർ, ശെമ്മാശ്ശൻമാർ, കൈക്കാരൻമാർ, റമ്പാന്മാർ, ഓരോ എപ്പിസ്കോപ്പയുടെയും സിനഡിന്റെയും അഡ്വൈസറി കമ്മിറ്റികളായ മാനേജിംഗ് കമ്മറ്റികൾ ഓരോ പള്ളി ഇടവകയുടെയും മാനേജിംഗ് കമ്മറ്റികൾ എന്നിങ്ങനെയുള്ളവർക്ക് പ്രത്യേകം പ്രത്യേകം സത്യപ്രതിജ്ഞാവാചകങ്ങൾ എഴുതി ഉണ്ടാക്കി അച്ചടിപ്പിച്ച് അതാതിൽ അവരെ കൊണ്ട് ഒപ്പ് ഇടുവിക്കുകയും വേണം.

115 സമുദായം വകയും ഓരോ പള്ളി വകയും ആയ വരവുചെലവുകളുടെയും മേൽപ്പട്ടക്കാർ, പട്ടക്കാർ മുതലായവരുടെ അവകാശങ്ങളായ വരുമാനങ്ങളുടെയും സംഗതി സംബന്ധിച്ചാണ് സമുദായത്തിലും പള്ളികളിലും കുഴപ്പങ്ങൾ അധികവും ഉണ്ടാകുന്നത്. അതിനാൽ നിയമങ്ങൾ ഉണ്ടാക്കുന്നവർ പ്രത്യേകം ശ്രദ്ധിക്കേണ്ടത് ആ സംഗതിയിലാണ്. പല സ്ഥലത്തും പല വിധത്തിലുള്ള നടപ്പാക കൊണ്ട് അവ പെട്ടെന്നു ഒരേ സമയത്ത് ഐക്യരൂപപ്പെടുത്തി ക്രമീകരിക്കുന്നതിന് പ്രയാസമാണ്. അതിനാൽ കാലക്രമം കൊണ്ട് ഐക്യരൂപപ്പെടുത്തുവാൻ തക്കവണ്ണം ചില പൊതുനിയമങ്ങൾ മാത്രം തൽക്കാലം ഉണ്ടാക്കുകയും ആ പൊതുനിയമങ്ങൾക്ക് ഭേദം കൂടാത്ത വിധത്തിൽ ചില വ്യത്യാസങ്ങൾ ചെയ്തുകൊള്ളുന്നതിന് ഓരോ എപ്പിസ്കോപ്പൽ ഇടവകയ്ക്കും ഓരോ പള്ളികൾക്കും ചില അധികാരങ്ങളും സ്വാതന്ത്ര്യങ്ങളും പൊതുനിയമത്തിൽ തന്നെ വിട്ടുകൊടുക്കുകയും ചെയ്യേണ്ടതാവശ്യമാണ്.

116 മലങ്കര സഭയുടെ താനേതന്നെയുള്ള നിലനിൽപ്പിന് ആവശ്യമുള്ള സ്വാതന്ത്ര്യങ്ങളിൽ പ്രവേശിക്കാതെ മലങ്കര സഭയുമായുള്ള സംബന്ധം നിലനിറുത്തണമെന്ന് ആഗ്രഹമുള്ള പക്ഷം ന്യായമായി വാഴിക്കപ്പെടുന്ന അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര സഭയിൽ ശേഖരിക്കപ്പെടുന്ന റിശീസാ പണത്തിൽ ഒരംശം (പകുതി) ആണ്ടുതോറും അയച്ചുകൊടുക്കുകയോ അല്ലെങ്കിൽ പാത്രിയർക്കാഫണ്ടായി അതു മലങ്കര സൂക്ഷിച്ചു കൊള്ളുകയോ ചെയ്യണം.

117 റിശീസായുടെ ബാക്കി പകുതി കാതോലിക്കോസിനുള്ള അവകാശങ്ങളിൽ ഒന്നായിരിക്കണം.

118 കാതോലിക്കോസിന്റെ അവകാശങ്ങളിൽ ഒന്നായ റിശീസായും കൈമുത്തും കൂടി ആണ്ടിനാൽ എന്തുണ്ടായിരിക്കുമെന്നു കണക്കാക്കി ബാക്കി വേണ്ടിവരുന്നതിനു മാർക്ഷമുണ്ടാക്കണം. കൈമുത്തവകാശം ഒരു കല്യാണത്തിന് ഒരു രൂപയിൽ കുറയാതെ ആയിരിക്കണം.

119 മെത്രാപ്പോലീത്തൻമാർക്കുള്ള അവകാശമായ കൈമുത്തുപണം ആണ്ടിനാൽ എന്തുണ്ടാകുമെന്നു കണക്കാക്കി ബാക്കി വേണ്ടിവരുന്നതിനും എപ്പിസ്കോപ്പൻമാരുടെ അവകാശമായ കൈമുത്തുപണം ആണ്ടിനാൽ എന്തുണ്ടാകുമെന്നു കണക്കാക്കി ബാക്കി വേണ്ടിവരുന്നതിനും മാർക്ഷമുണ്ടാകണം.

120 കോട്ടയം ഇടവകയിലെയും തെക്കൻ ഇടവകയിലെയും വരുമാനനിരക്ക് നാലോ അഞ്ചോ പള്ളികൾ ഒഴിച്ചാൽ മിക്കവാറും ഒരേ രീതിയിൽ നടന്നു വരുന്നതുകൊണ്ട് കോട്ടയം മുതൽ തെക്കോട്ട് എല്ലാ എപ്പിസ്കോപ്പൽ ഇടവകയുടെയും വരുമാനത്തിന് ഒരു ഐക്യ രൂപം വരുത്താവുന്നതാണ്. എങ്കിലും പൊതുനിയമം എല്ലാ ഇടവകകളെയും ഒന്നുപോലെ ബാധിക്കേണ്ടവയാകയാൽ ഓരോ എപ്പിസ്കോപ്പൽ ഇടവകയ്ക്കും അതാതു എപ്പിസ്കോപ്പൽ ഇടവകയിലെ പള്ളി മഹായിടവക മാനേജിംഗ് കമ്മറ്റികൾ ഒന്നായി യോഗം കൂടി ഒരു നിയമം ഉണ്ടാക്കി എപ്പിസ്കോപ്പയുടെ അനുമതിയോടു കൂടി പാസാക്കി നടപ്പിൽ വരുത്തണം.

121 ഈ വിധത്തിലുണ്ടാകുന്ന നിയമങ്ങളെക്കുറിച്ചു മുൻ വിവരിച്ചുട്ടുള്ള വിധം അപ്പീലവ കാശം ഉണ്ടായിരിക്കുന്നതാണ്.

122 പതാരത്തിന്റെ ദശാംശം - അതായത് സ്ത്രീധനത്തിന്റെ ദശാംശം (ഇതിനു കോട്ടയത്ത് സാക്ഷിയെന്നും തെക്കൻപള്ളികളിൽ സത്യം അല്ലെങ്കിൽ ചെറുക്കന്റെയോ പെണ്ണിന്റെയോ ഒരു നടവഴക്കം എന്നും പറയുന്നു. ) മേൽപ്പട്ടക്കാർക്കുള്ള അവകാശമായിരിക്കണമെന്ന് ഈയിടകൂടിയ യോഗങ്ങളിൽ പാസാക്കുകയുണ്ടായി. ഈ ദശാംശവരുമാനം മേൽപ്പട്ട ക്കാർക്കു കിട്ടുന്നപക്ഷം അനാഡംബരമായിട്ടെങ്കിലും അവരുടെ ആവശ്യപ്പെട്ട ചെലവിന് ഏകദേശം മതിയാകുന്നതാകയാൽ കോട്ടയം മുതലുള്ള തെക്കൻ ഇടവകകളിലെ ഓരോ എപ്പിസ്കോപ്പൽ ഇടവക പൊതുയോഗവും ഈ നിയമം അനുസരിച്ചു നടപ്പിലാക്കുന്ന തായാൽ നന്നായിരിക്കും.

123 വടക്കുള്ള എപ്പിസ്കോപ്പൽ ഇടവകകളിലെ പള്ളികളുടെ വരുമാനങ്ങൾ തെക്കൻ പള്ളി കളിലേതുപോലെയല്ല. വളരെ വ്യത്യാസമുണ്ട്. അതുകളും മേൽ വിവരിച്ച പ്രകാരം അതാത് എപ്പിസ്കോപ്പൽ ഇടവകയിലെ പള്ളി ഇടവക മാനേജിംഗ് കമ്മറ്റി ഒന്നായി യോഗം കൂടി നിയമം ഉണ്ടാക്കി നടപ്പിൽ വരുത്തണം. എന്നാൽ തെക്കൻ ഇടവകകളിലെ പോലെ മേൽപ്പട്ടക്കാർക്ക് അവകാശം സ്ത്രീധനസംഖ്യയുടെ ശതാംശം എന്നു നിശ്ചയിച്ചാൽ വടക്കൻപള്ളികളിൽ അതു നടത്തുവാൻ പ്രയാസമായതുകൊണ്ട് പള്ളികളുടെ അതാതാ ണ്ടത്തെ വരുമാനത്തിൽ ഒരംശം എന്നു നിശ്ചയിക്കുന്നതായിരിക്കും നല്ലത്. അതിനുള്ള സ്വാതന്ത്ര്യം അതതു എപ്പിസ്കോപ്പൽ ഇടവക പൊതുയോഗത്തിനു വിട്ടുകൊടുക്കുന്നത് നന്നായിരിക്കും. പള്ളികളുടെ വരുമാനത്തിൽ ഒരംശം (ഇത്ര) എന്നു നിശ്ചയിക്കുന്ന താണ് പൊതുനിയമമാക്കാൻ നല്ലത്. പള്ളി കണക്കുകൾ ആണ്ടുതോറും ക്രമമായി കേട്ടു തിരട്ടാക്കുകയും പള്ളി വരുമാനത്തിൽ ഒരംശം മേൽപ്പട്ടക്കാരുടെ ചെലവിലേക്ക് എടു ക്കുകയും ചെയ്യുവാൻ തക്കവണ്ണമുള്ള ഭരണക്രമം നടപ്പിലാക്കുന്നതുവരെ തെക്കും വടക്കും രണ്ടുവിധത്തിലായിരിക്കയല്ലയോ നല്ലതെന്നുദ്ദേശിച്ചു മേൽ വിവരിച്ച പ്രകാരം രണ്ടു വിധം പറഞ്ഞു എന്നേയുള്ളൂ.

124 നമ്മുടെ സഭയിലെ കശ്ശീശൻമാർക്കും ശെമ്മാശൻമാർക്കും ഉള്ള വരുമാനം ഇപ്പോഴത്തേതു കുറവല്ലാതെ കൂടുതലില്ലാത്തതിനാൽ പട്ടത്വ വരുമാനങ്ങൾ ഇപ്പോഴത്തേതിൽ നിന്നും കുറയ്ക്കാതെ തൽക്കാലം ഇപ്പോഴത്തേതു സ്ഥിരപ്പെടുത്തുകയും അതതു പള്ളി ഇടവക യിലെ പട്ടത്വ വരുമാന കണക്കാക്കി മതിയാകാത്ത സംഖ്യയ്ക്ക് അതാതു പള്ളിക്കാർ മാർഗ്ഗം ഉണ്ടാക്കി കൊടുക്കുകയും വേണം.

125 തെക്കൻ പള്ളികളെ സംബന്ധിച്ച് ഈയിടെ നിശ്ചയിച്ചു പാസാക്കിയ നിയമം തന്നെ സ്ഥിരപ്പെടുത്തുന്നതിനും അതാതു എപ്പിസ്കോപ്പൽ ഇടവക പൊതുയോഗം വേണ്ടതു പ്രവർത്തിക്കണം.

*(തുടരും....)*



# എക്കാലത്തുമുള്ള പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ

മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്ത

**1. ആരാണ് പരിശുദ്ധാത്മാവ്?**

പിതാവിന്റെ നിയോഗപ്രകാരം, പുത്രനോടു കൂടെ സകലത്തേയും നിർമ്മിച്ചവനും, സകലർക്കും സകലവും നല്കുന്നവനും സകലരേയും സകലത്തേയും പരിപാലിക്കുന്നവനും, മനുഷ്യർക്ക് വീണ്ടും ജനനം നല്കി, ദൈവസാദൃശ്യത്തിൻ പൂർണ്ണതയിലേയ്ക്ക് വളർത്തുന്നവനുമായി ത്രിത്വത്തിൽ ഒരുവനാണ് പരിശുദ്ധാത്മാവ്. പഴയ നിയമകാലത്ത് ദൈവശക്തിയായും, ദൈവത്തിന്റെ മാധ്യമമായും പ്രവർത്തിച്ചതായി പറയുന്ന ദൈവാത്മാവ്, പിതാവിനേയും പുത്രനേയും പോലെ സ്വന്ത വ്യക്തിത്വത്തിൽ പ്രവർത്തിക്കുന്നവനാണെന്ന് പുതിയനിയമകാലത്ത് വെളിപ്പെടുത്തിയിരിക്കുന്നു. അചേതനങ്ങളും സചേതനങ്ങളുമായ സകലത്തേയും ചലിപ്പിക്കുന്നവും നിയന്ത്രിക്കുന്നനും പരിശുദ്ധാത്മാവ് ആണ്. പുത്രന്റെ മനുഷ്യാവതാരകാലത്ത് പുത്രനിൽകൂടി പ്രവർത്തിച്ചവനും പരിശുദ്ധാത്മാവ് ആണ്. വിശ്വാസികളുടെ സ്വാതന്ത്ര്യബുദ്ധിയെടുത്തുകളയാതെ അവരോട് സഹകരിക്കുകയും അവരെ സാഹായിക്കുകയും അവരെ രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നവനും പരിശുദ്ധാത്മാവ് തന്നെ. പിതാവും, പുത്രനും മനുഷ്യരുടെ നന്മയ്ക്കായി, സദാ പരിശുദ്ധാത്മാവിൽ കൂടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.

**2. പരിശുദ്ധാത്മാവിന്റെ പ്രവർത്തനം സൃഷ്ടിപ്പിൽ**

"ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയേയും സൃഷ്ടിച്ചു. ഭൂമി പാഴായും ശൂന്യമായും ഇരുന്നു. ആഴത്തിൻമീതേ ഇരുൾ ഉണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവ് വെള്ളത്തിൻമീതേ പരിവർത്തിച്ചുകൊണ്ടിരുന്നു. 'വെളിച്ചം ഉണ്ടാകട്ടെ' എന്നു ദൈവം കല്പിച്ചു. വെളിച്ചമുണ്ടായി" (ഉല്പത്തി 1:13). "യഹോവയായ ദൈവം നിലത്തെ പൊടികൊണ്ട് മനുഷ്യനെ നിർമ്മിച്ചിട്ട്, അവന്റെ മൂക്കിൽ ജീവന്റെ ശ്വാസം ഊതി; മനുഷ്യൻ ജീവനുള്ളദേഹിയായി തീർന്നു" (ഉല്പ. 2:7).

**3. പെന്തിക്കോസ്തി ദിവസം പരിശുദ്ധാത്മാവ് ശിഷ്യന്മാരിൽ ആവസിച്ചത്**

പാപത്തിൽ വീണുപോയ മനുഷ്യജാതിക്ക് പാപമോചനം നല്കി, വീണ്ടും പരിശുദ്ധാത്മാവിന്റെ ആലയമാക്കുന്നതിന് കർത്താവ് മനുഷ്യാവതാരം ചെയ്തു. തന്റെ തേജസ്കരണത്തിന് ശേഷം താൻ പരിശുദ്ധാത്മാവിനെ തന്നു. "ഉത്സവത്തിന്റെ മഹാദിനമായ ഒടുക്കത്തെനാളിൽ യേശു നിന്നുകൊണ്ട് ദാഹിക്കുന്നവനെല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ. എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽനിന്ന് തിരുവെഴുത്തു പറയുന്നതു പോലെ, ജീവജലത്തിന്റെ നദികൾ ഒഴുകും എന്നു വിളിച്ചുപറഞ്ഞു. അവൻ ഇത് തന്നിൽ വിശ്വസിക്കുന്നവർക്ക് ലഭിപ്പാനുള്ള ആത്മാവിനെക്കുറിച്ചാകുന്നു പറഞ്ഞത്. യേശു അന്ന് തേജസ്കരിക്കപ്പെട്ടിട്ടില്ലായ്കയാൽ, ആത്മാവ് വന്നിട്ടില്ലായിരുന്നു" (വി.യോഹ.7:37-39). "ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയയ്ക്കും" (യോഹ. 16:7) എന്ന് കർത്താവ് പറഞ്ഞു.

**4. പരിശുദ്ധാത്മാവ് ശിഷ്യന്മാരിൽ വരുത്തിയ മാറ്റം**

1. ശിഷ്യന്മാരും വിശ്വസിച്ചവരുടെകൂട്ടവും ഏകഹൃദയവും ഏകമനസ്സും ഉള്ളവരായി തീർന്നു. "വിശ്വസിച്ചവരുടെ കൂട്ടം ഏകഹൃദയവും ഏകമനസ്സും ഉള്ളവരായിരുന്നു. തനിക്കുള്ളതൊന്നും സ്വന്തമെന്ന് ആരും പറഞ്ഞില്ല. സകലവും അവർക്ക് പൊതുവായിരുന്നു" (അപ്പോ.പ്ര.4:32)

2. അവർ ധൈര്യശാലികളായി തീർന്നു. "അവർ പത്രോസിന്റെയും, യോഹന്നാന്റെയും ധൈര്യം കാണ്കയാലും, ഇവർ പഠിപ്പില്ലാത്തവരും സാമാന്യരുമായ മനുഷ്യരെന്ന് ഗ്രഹിക്കയാലും ആശ്ചര്യപ്പെട്ടു" (അ.പ്ര.4:13).

3. അവർ വിനയമുള്ളവരായിത്തീർന്നു. വി. പത്രോസ് പിറവിയിലെ മുടന്തനായിരുന്നവനെ സൗഖ്യമാക്കിയതിനുശേഷം പറയുന്നു. "യിസ്രായേൽ പുരുഷന്മാരെ ഇതിങ്കൽ ആശ്ചര്യപ്പെടുന്നതെന്തുകൊണ്ട്? ഞങ്ങളുടെ സ്വന്തശക്തികൊണ്ടോ ഭക്തികൊണ്ടോ ഇവനെ നടക്കുമാറാക്കി എന്നപോലെ ഞങ്ങളെ ഉറ്റുനോക്കുന്നതുമെന്ത്?......... അവന്റെ നാമം തന്നെ നിങ്ങൾ കാണുകയും അറിയുകയും ചെയ്യുന്ന ഇവൻ ബലം പ്രാപിപ്പാൻ കാരണമായി തീർന്നു" (അ.പ്ര.3:12-16).

4. അവർ മനസ്സലിവുള്ളവരായി തീർന്നു. വി. പത്രോസ് ഇപ്രകാരം പ്രസംഗിച്ചു. "സഹോദര ന്മാരെ, നിങ്ങളുടെ പ്രമാണികളെപ്പോലെ, നിങ്ങളും അറിയായ്മകൊണ്ട് പ്രവർത്തിച്ചു എന്ന് ഞാൻ അറിയുന്നു" (അ.പ്ര.3:17-20).

5. അവർ കർത്താവിനോടുള്ള സ്നേഹത്തിൽ നിറഞ്ഞു. "അവർ അവനെ അനുസരിച്ച് അപ്പോ സ്തലന്മാരെ വരുത്തി അടിപ്പിച്ച്: ഇനി യേശുവിന്റെ നാമത്തിൽ സംസാരിക്കരുതെന്ന് കല്പിച്ച് അവരെ വിട്ടയച്ചു. തിരുനാമത്തിനുവേണ്ടി അപമാനം സഹി ച്ചാൽ യോഗ്യരായി എണ്ണപ്പെടുകയാൽ, അവർ സന്തോഷിച്ചുകൊണ്ട്, ന്യായാധിപസംഘത്തിന്റെ മുമ്പിൽ നിന്ന് പുറപ്പെട്ടുപോയി" (അ.പ്ര.5:40,41).

6. അവർ ശത്രുക്കളെ സ്നേഹിക്കുന്നവരായി തീർന്നു. "കർത്താവെ, അവർക്ക് ഈ പാപം നിർത്തരുതേ" എന്ന് ഉച്ചത്തിൽ നിലവിളിച്ചാണ് സ്തേഫാനോസ് മരിച്ചത്. (അ.പ്ര.7:60) പരിശുദ്ധാ ത്മാവിനെ പ്രാപിച്ച നമ്മിലും ഈ രൂപാന്തരം ഉണ്ടാകേണ്ടതല്ലേ.

### 5. പരിശുദ്ധാത്മാവിന്റെ വിശേഷണമായ പാരക്ലിറ്റോസ് എന്ന വാക്കിൽ അടങ്ങിയി രിക്കുന്ന പ്രവർത്തനങ്ങൾ

പരിശുദ്ധാത്മാവിന്റെ മൂന്നുവിധ പ്രവർത്തന ങ്ങളെ സൂചിപ്പിക്കുന്നതാണ് ഈ നാമവിശേഷണം (a) ആശ്വാസപ്രദൻ (comforter) (b) പക്ഷവാദം ചെയ്യുന്നവൻ (advocate) (c) ഉപബോധനം നല്കുന്നവൻ (counsellor)

**(a) ആശ്വാസപ്രദൻ.** പരിശുദ്ധാത്മാവിന്റെ ആശ്വാ സദായക പ്രവർത്തനത്തെ എടുത്തുകാട്ടുന്ന താണ് പരിശുദ്ധാത്മാവിന്റെ അഞ്ചു പ്രതീകങ്ങ ളും. 1. തള്ളപ്രാവ്, 2. എണ്ണ, 3. കാറ്റ്, 4. തീയ്, 5. വെള്ളം.

**(b) പക്ഷവാദം.** ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ പക്ഷവാദം ചെയ്യുന്നതിൽ, പരിശുദ്ധാത്മാവിന്റെ മനസ്സലിവ് ദർശിക്കാം. (റോമ. 8:26)

**(c) ഉപബോധനം നല്കുന്നവൻ.** "നീ എന്നെ വലംകൈയ്ക്ക് പിടിച്ചിരിക്കുന്നു. നിന്റെ ആലോ ചനയാൽ നീ എന്നെ നടത്തും"(സങ്കീ. 73:23) എന്ന് സങ്കീർത്തനക്കാരൻ പറയുന്നത് ഉപബോധനം നല്കുന്നതിനെ സൂചിപ്പിക്കുന്നു.

**6. വിശ്വാസികളുടെ ജീവിതത്തിൽ പരിശുദ്ധാ ത്മാവ് ആൽഫായും ഒമേഗായുമായി പ്രവർത്തി ക്കുന്നു.** (ആദിയും അന്തവുമായി)

1. പരിശുദ്ധാത്മാവ്, യേശുക്രിസ്തു കർത്താവാ ണെന്ന വിശ്വാസം നമ്മുക്ക് നല്കുന്നു. "പരിശു ദ്ധാത്മാവിലല്ലാതെ, യേശു, കർത്താവ് എന്നു പറ വാൻ ആർക്കും കഴിയുകയില്ല" (1കൊരി. 12:3)

2. പാപബോധം നല്കുന്നു. "അവൻ വന്ന് പാപ ത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെ ക്കുറിച്ചും ലോകത്തിന് ബോധ്യം വരുത്തും" (വി. യോഹ.16:8)

3. വീണ്ടും ജനനം നല്കുന്നു. ''വെള്ളത്താലും ആത്മാവിനാലും ജനിച്ചില്ലെങ്കിൽ, ദൈവരാജ്യ ത്തിൽ കടപ്പാൻ ആർക്കും കഴിയുകയില്ലാ" (വി. യോഹ.3:5). ഇങ്ങനെ വീണ്ടും ജനിച്ചവൻ പുതിയ സൃഷ്ടിയായിത്തീരുന്നു. "ഞാൻ നിങ്ങൾക്ക് പുതി യോരു ഹൃദയം തരും. പുതിയോരു ആത്മാവിനെ ഞാൻ നിങ്ങളുടെ ഉള്ളിലാക്കും. കല്ലായുള്ള ഹൃദയം ഞാൻ നിങ്ങളുടെ ജഢത്തിൽ നിന്ന് നീക്കി, മാംസമായുള്ള ഹൃദയം ഞാൻ നിങ്ങൾക്കു തരും. ഞാൻ എന്റെ ആത്മാവിനെ നിങ്ങളുടെ ഉള്ളിലാക്കി നിങ്ങളെ ഞാൻ എന്റെ ചട്ടങ്ങളിൽ നടക്കുമാറാക്കും. നിങ്ങൾ എന്റെ വിധികളെ പ്രമാ ണിച്ച് അനുഷ്ഠിക്കും" (യെഹ.36:2627).

4. ജഢത്തിന്റെ പ്രവൃത്തികളെ കൊല്ലുന്നതിന് സഹായിക്കുന്നു. "ആത്മാവിനാൽ ജഢത്തിന്റെ പ്രവൃത്തികളെ മരിപ്പിക്കുന്നുവെങ്കിലോ നിങ്ങൾ ജീവിക്കും" (റോമ 8:13).

5. സ്നേഹവും, സ്നേഹത്തിൽ നിന്നുളവാകുന്ന സത്ഫലങ്ങളും നല്കുന്നു. "ദൈവത്തിന്റെ സ്നേഹം, നമുക്കു നല്കപ്പെട്ട പരിശുദ്ധാത്മാവി നാൽ നമ്മുടെ ഹൃദയങ്ങളിൽ പകർന്നിരിക്കുന്നു വല്ലോ" (റോമ.5:5). ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രി യജയം" (ഗലാ.5:22,23).

6. ജ്ഞാനം നല്കുന്നു. "പിതാവ് എന്റെ നാമ ത്തിൽ അയപ്പാനുള്ള പരിശുദ്ധാത്മാവ് എന്ന കാര്യസ്ഥൻ നിങ്ങൾക്ക് സകലവും ഉപദേശിച്ചു തരികയും ഞാൻ നിങ്ങളോടേ പറഞ്ഞതൊക്കയും ഓർമ്മപ്പെടുത്തുകയും ചെയ്യും" (വി.യോഹ. 14:26). ''സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ, അവൻ സകലസത്യത്തിലും നിങ്ങളെ വഴിനടത്തും" (വി. യോഹ. 16:13). "അവന്റെ മേൽ യഹോവയുടെ ആത്മാവ് ആവസിക്കും. ജ്ഞാനത്തിന്റെയും വിവേകത്തിന്റെയും ആത്മാവ്, ആലോചനയു ടെയും ബലത്തിന്റെയും ആത്മാവ്, പരിജ്ഞാന ത്തിന്റെയും യഹോവാ ഭക്തിയുടെയും ആത്മാവ് തന്നെ" (യെശ.11: 2).

7. ദൈവസന്നിധിയിലേയ്ക്ക് പ്രവേശിക്കുന്നതി നുള്ള ധൈര്യം നല്കും. "നിങ്ങൾ പിന്നെയും ഭയ പ്പെടേണ്ടതിന്, ദാസ്യത്തിന്റെ ആത്മാവിനെയല്ല നാം അബ്ബാ പിതാവെ എന്നു വിളിക്കുന്ന പുത്ര ത്വത്തിന്റെ ആത്മാവിനെ അത്രേ പ്രാപിച്ചത്" (റോ മ. 8:15).

8. പ്രാർത്ഥനയിൽ സഹായിക്കുന്നു. "അവ്വണ്ണം തന്നെ ആത്മാവ് നമ്മുടെ ബലഹീനതയ്ക്ക് തുണ നില്ക്കുന്നു. വേണ്ടുംപോലെ പ്രാർത്ഥിക്കേണ്ടതെന്തെന്ന് നാം അറിയുന്നില്ലല്ലോ. ആത്മാവ് തന്നെ ഉച്ചരിച്ചുകൂടാത്ത ഞരക്കങ്ങളാൽ നമുക്കു വേണ്ടി പക്ഷവാദം ചെയ്യുന്നു" (റോമ. 8: 26).

***"ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല. നീതിയും സമാധാനവും പരിശുദ്ധാത്മാവിൻ സന്തോഷവുമത്രേ"***

9. ക്രിസ്തുവിനെ നമ്മിൽ ഉരുവാക്കുന്നു. "നിങ്ങളോ ദൈവാത്മാവ് നിങ്ങളിൽ വസിക്കുന്നുവെങ്കിൽ ജഡസ്വഭാവം ഉള്ളവരല്ല, ആത്മസ്വഭാവമുള്ളവരത്രേ. ക്രിസ്തുവിന്റെ ആത്മാവില്ലാത്തവൻ, അവനുള്ളവനല്ല. ക്രിസ്തു നിങ്ങളിലുണ്ടെങ്കിലോ ശരീരം പാപം നിമിത്തം മരിക്കേണ്ടതെങ്കിലും, ആത്മാവ് നീതിനിമിത്തം ജീവനാകുന്നു" (റോമ 9:910)

10. ദൈവത്തിന്റെ പ്രതിമയായി പൂർണ്ണതയിലേയ്ക്ക് വളർത്തുന്നു. "നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി തേജസ്സിന്മേൽ തേജസ്സും പ്രാപിച്ച് അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു" (2 കൊരി.3:18).

11. മരിച്ചവരിൽ നിന്ന് ഉയിർപ്പിക്കുന്നു. ".......... ആത്മാവ് നിങ്ങളിൽ വസിക്കുന്നുവെങ്കിൽ............. നിങ്ങളിൽ വസിക്കുന്ന തന്റെ ആത്മാവിനെക്കൊണ്ട്, നിങ്ങളുടെ മർത്ത്യശരീങ്ങളെയും ജീവിപ്പിക്കും".

12. പരിശുദ്ധാത്മാവ് എന്നേയ്ക്കും നമ്മോടുകൂടെയിരിക്കും "അവൻ സത്യത്തിന്റെ ആത്മാവ് എന്ന കാര്യസ്ഥനെ എന്നേയ്ക്കും നിങ്ങളോടുകൂടെ ഇരിക്കേണ്ടേതിന് നിങ്ങൾക്ക് തരും" (വി.യോഹ. 14:16)

13. പരിശുദ്ധാത്മാവിനെ സകലർക്കും നല്കുമെന്ന് യോവേൽ പ്രവാചകൻ പറയുന്നു. "അതിന്റെ ശേഷമോ ഞാൻ സകല ജഡത്തിന്മേലും എന്റെ ആത്മാവിനെ പകരും. നിങ്ങളുടെ പുത്രന്മാരും പുത്രിമാരും പ്രവചിക്കും. നിങ്ങളുടെ വൃദ്ധന്മാർ സ്വപ്നങ്ങളെ കാണും. നിങ്ങളുടെ യുവാക്കൾ ദർശനങ്ങളെ ദർശിക്കും. ദാസന്മാരുടെമേലും ദാസിമാരുടെമേലും കൂടെ, ഞാൻ ആ നാളുകളിൽ എന്റെ ആത്മാവിനെ പകരും". (യോവേൽ 2:28–29) "വാഗ്ദത്തം (പരിശുദ്ധാത്മാവ് എന്ന ദാനം) നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും (ഉണ്ണികൾക്കും) നമ്മുടെ ദൈവമായ കർത്താവ് വിളിച്ചുവരുത്തുന്ന ദൂരസ്ഥരായ ഏവർക്കും ഉള്ളതല്ലോ". (അ.പ്ര.2:39).

### 7. പരിശുദ്ധാത്മ ഫലം

"ആത്മാവിന്റെ ഫലമോ സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്ഥത, സൗമ്യത, ഇന്ദ്രീയജയം" (ഗലാ. 5:22,23). ഇതിൽ ആദ്യത്തേതാണ് ഏറ്റവും പ്രധാനം. അതിൽനിന്നാണ് മറ്റുള്ളവ ഉണ്ടാകുന്നത്. സ്നേഹത്തിന്റെ അഭാവത്തിൽ സകല തിന്മയിലും നാം നശിക്കുകയും നാം മറ്റുള്ളവരെ നശിപ്പിക്കുകയും ചെയ്യും. സ്നേഹമാണ് ആത്മാവിന്റെ ജീവനെ നിലനിർത്തുന്നത്. "നാം മരണം വിട്ട് ജീവനിൽ കടന്നിരിക്കുന്നുവെന്ന് സഹോദരന്മാരെ സ്നേഹിക്കുന്നതിനാൽ നമുക്ക് അറിയാം. സ്നേഹത്തിൽ വസിക്കാത്തവൻ, മരണത്തിൽ വസിക്കുന്നു". (1 യോഹ.3:14) എന്നാണ് വി.യോഹന്നാൻ ശ്ലീഹാ പറയുന്നത്. "ദൈവരാജ്യം ഭക്ഷണവും പാനീയവുമല്ല. നീതിയും സമാധാനവും പരിശുദ്ധാത്മാവിൻ സന്തോഷവുമത്രേ" (റോമ.14:17) എന്ന് വി. പൗലോസ് പറയുന്നു. പരിശുദ്ധാത്മാവിന്റെ ഫലം എല്ലാവർക്കും നല്കുന്നതിന് പരിശുദ്ധാത്മാവ് ആഗ്രഹിക്കുന്നു. പരിശുദ്ധാത്മാഫലത്തിനായി നാം വിശന്ന് ദാഹിക്കേണ്ടതാണ്. (പരിശുദ്ധാത്മ നൽവരങ്ങൾ പ്രത്യേകം തെരഞ്ഞെടുത്തവർക്ക് മാത്രം ലഭിക്കുന്നു; എല്ലാവർക്കും അവ ലഭിക്കണമെന്നില്ല.)

### 8. പരിശുദ്ധാത്മാവിന്റെ നൽവരങ്ങൾ

പൊതുവിന്റെ നന്മക്കായി വിവിധ കഴിവുകൾ, പരിശുദ്ധാത്മാവ് മനുഷ്യർക്ക് നല്കുന്നു. (1 കൊരി. 12:7) അവയുടെ ഒരു ലിസ്റ്റുതന്നെ വി. പൗലോസ് നല്കുന്നുണ്ട്. 1. ജ്ഞാനത്തിന്റെ വചനം. 2. പരിജ്ഞാനത്തിന്റെ വചനം. 3. വിശ്വാസം. 4. രോഗശാന്തി. 5. വീര്യപ്രവൃത്തികൾ. 6. പ്രവചനം. 7. ആത്മാക്കളുടെ വിവേചനം. 8. വിവിധഭാഷകൾ. 9. ഭാഷകളുടെ വ്യാഖ്യാനം പരിശുദ്ധാത്മനൽവരങ്ങൾ പ്രത്യേകം തെരഞ്ഞെടുത്തവർക്ക് മാത്രം ലഭിക്കുന്നു; എല്ലാവർക്കും അവ ലഭിക്കണമെന്നില്ല. പഴയ നിയമത്തിൽ മറ്റു ചില നൽവരങ്ങളും കാണാം. 1. സ്വപ്നത്തിന്റെ അർത്ഥം പറഞ്ഞ യൗസേഫിന് ദൈവാത്മാവുള്ളവനെന്ന് വിശേഷിപ്പിക്കുന്നു. (ഉല്പ.41:38). 2. കലാവൈദഗ്ദ്ധ്യവും പരിശുദ്ധാത്മാവിന്റെ നൽവരമായി വിവരിച്ചിരിക്കുന്നു.( പുറ.31:2–5). 3. ഭരണത്തിനുള്ള ശക്തിയും പരിശുദ്ധ നൽവരമാണ്. ഈ ശക്തി ലഭിക്കേണ്ടതിനാണ് മോശയുടെ ആത്മാവിൽ കുറെയെടുത്ത് എഴുപതു പേർക്ക് കൊടുത്തത്. (സംഖ്യ. 13:17,25)

### 9. പരിശുദ്ധാത്മാവിനെ നാം പ്രാപിക്കുന്നതെങ്ങനെയാണ്?

ആദ്യമായി നാം പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നത്, വി. മാമ്മോദീസയിലും വി.മൂറോഭിഷേകത്തിലുമാണ്. ഓരോ കുർബ്ബാനയിലും, നാം പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നുണ്ട്. ഓരോ നിമിഷവും ശ്വാസോച്ഛ്വാസംപോലെ നാം പരിശുദ്ധാത്മാവിനാൽ ശക്തീകരിക്കപ്പെട്ടുകൊണ്ടിരിക്കേണ്ടതുമാണ്.

പരിശുദ്ധാത്മാനിറവും നമുക്ക് ആവശ്യമാണ്. (എഫേ 5:18) അതിന് താഴെപറയുന്ന മാർഗ്ഗങ്ങൾ സ്വീകരിക്കേണ്ടതാണ്.

i **പ്രാർത്ഥന** – "അങ്ങനെ ദോഷികളായ നിങ്ങൾ, നിങ്ങളുടെ മക്കൾക്ക് നല്ല ദാനങ്ങളെ കൊടുപ്പാൻ അറിയുന്നുവെങ്കിൽ, സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവ്, തന്നോടു യാചിക്കുന്നവർക്ക് പരിശുദ്ധാത്മാവിനെ എത്രയധികം കൊടുക്കും"? (വി.ലൂക്കോ. 11:13) എന്ന് കർത്താവ് ചോദിക്കുന്നു.

ii **മാനസാന്തരം** – "നിങ്ങൾ മാനസാന്തരപ്പെട്ട്, നിങ്ങളുടെ പാപങ്ങളുടെ മോചനത്തിനായി, ഓരോരുവൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേൽപ്പിൻ. എന്നാൽ പരിശുദ്ധാത്മാവ് എന്ന ദാനം ലഭിക്കും" (അ.പ്ര.2:38) എന്ന് വി.പത്രോസ് പറയുന്നു. ഇവിടെ പരിശുദ്ധാത്മാവിനെ ആദ്യമായി പ്രാപിക്കുന്നതിനേക്കുറിച്ചാണ് പറഞ്ഞിരിക്കുന്നെങ്കിലും, പരിശുദ്ധാത്മാ നിറവിനും മാനസാന്തരം ആവശ്യമാണ്.

iii **അനുസരണം** – "ദൈവം തന്നെ അനുസരിക്കുന്നവർക്ക് നല്കിയ പരിശുദ്ധാത്മാവും" (അ.പ്ര.5:32) എന്ന് വി.പത്രോസ് പറയുന്നു. ഏറ്റവും വലിയ കല്പന, ദൈവത്തേയും മനുഷ്യരേയും സ്നേഹിക്കണമെന്നുള്ളതാണല്ലോ, അതിനാൽ പരിശുദ്ധാത്മ നിറവിന് സ്നേഹപ്രവത്തികൾ നാം ചെയ്തുകൊണ്ടിരിക്കേണ്ടതാണ്.

**10. സമാപനം**

പരിശുദ്ധാത്മാവിന്റെ ആശ്വാസദായക പ്രവർത്തനങ്ങൾ ഏറ്റവും ഹൃദ്യവും സ്തുത്യവുമാണ്. ആരേയും ഉപേക്ഷിക്കാതെ, ഏതൊരു പാപിയേക്കുറിച്ചും ഉച്ചരിച്ചു കൂടാത്ത ഞരക്കങ്ങളാൽ പക്ഷവാദം ചെയ്യുന്നവനും, (റോമ.3:26) നമ്മെ രക്ഷയുടെ പൂർണ്ണതയിൽ കൊണ്ടുചെന്നെത്തിക്കുന്നതുവരെ, തളരുകയോ അധൈര്യപ്പെടുകയോ ചെയ്യാത്തവനും (യെശ.42:4) ഹൃദയം തകർന്നവരെ മുറികെട്ടുകയും, തടവുകാർക്ക് വിടുതലും ബദ്ധന്മാർക്ക് സ്വാതന്ത്ര്യവും അറിയിക്കുകയും, ദുഃഖിതന്മാരെയൊക്കെയും ആശ്വസിപ്പിക്കുകയും, ദുഃഖിതന്മാർക്ക് വെണ്ണീറിനുപകരം അലങ്കാരമാലയും, ദുഃഖത്തിനുപകരം ആനന്ദതൈലവും, വിഷണ്ണ്മനസ്സിന് പകരം സ്തുതിയെന്ന മേലാടയും കൊടുക്കുന്നവനുമായ (യെശ. 6:1–3) പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ ആരെയും ആകർഷിക്കുന്നവയാണ്. ഇപ്രകാരമുള്ള പ്രവർത്തനങ്ങൾ ആരിൽ കണ്ടാലും നാം സ്തുതിക്കും. അവരെ സ്തുതിക്കുന്നതുകൊണ്ട് നാം തൃപ്തിപ്പെടരുത്. ഈദൃശ പ്രവർത്തനങ്ങൾ നമ്മിൽ വളർത്തിയെടുക്കുന്നതിനുള്ള ആവേശവും നമുക്കുണ്ടാവണം.

ഒരു ജേഷ്ഠൻ അതിവിശിഷ്ടവും ദുർല്ലഭവുമായ ഒരുകാർ കിട്ടിയത്, അനുജന് സമ്മാനമായി കൊടുത്തു. ഈ നല്ല പ്രവർത്തി കാഴ്ചക്കാരിൽ വിവിധതരത്തിലുള്ള പ്രതികരണം ഉണ്ടാക്കി. ഇതുപോലെ ഔദാര്യനിധിയായ ഒരു ജേഷ്ഠൻ എനിക്കുണ്ടായെങ്കിൽ എന്ന് ചിലർ പറഞ്ഞു. പലരും ഈ നല്ല ജേഷ്ഠന്റെ ഔദാര്യത്തെയും നിസ്സ്വാർത്ഥതയെയും സ്തുതിച്ചു. എന്നാൽ മറ്റൊരാൾ പറഞ്ഞു. ഈ ജേഷ്ഠന്റെ ഔദാര്യഹൃദയം എനിക്കുണ്ടായിരുന്നെങ്കിൽ എന്ന് ? ഈ ചിന്തയും ആഗ്രഹവുമാണ് നമ്മേ ഭരിക്കേണ്ടത്.

അതിനാൽ പരിശുദ്ധാത്മ നിറവിനായി അഥവാ സ്നേഹനിറവിനായി, മുട്ടിപ്പായി പ്രാർത്ഥിക്കുകയും (വി. ലൂക്കോ.11:13) ചെയ്യുന്നതെല്ലാം സ്നേഹത്തിൽ ചെയ്യുകയും (1 കൊരി 16:14) ചെയ്യുന്ന ഒരു ജീവിത ശൈലി നാം വളർത്തിയെടുക്കേണ്ടിയിരിക്കുന്നു.

## തയ്യൽ മെഷീൻ വിതരണം

**കിഴുമുറി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളി വനിതാസമാജം യൂണിറ്റിന്റെ ആഭിമുഖ്യത്തിൽ പ്രവർത്തിച്ചുവരുന്ന തയ്യൽസ്കൂളിന്റെ ആദ്യബാച്ചിന്റെ പഠനം പൂർത്തിയായി. നിർദ്ധനരായ 10 പേർക്ക് സ്വയം തൊഴിൽ കണ്ടെത്തുവാൻ സാധിക്കുന്ന രീതിയിലാണ് പഠനം ക്രമീകരിച്ചത്. വിജയകരമായി പഠനം പൂർത്തിയാക്കിയവർക്ക് സർട്ടിഫിക്കറ്റും, സൗജന്യമായി തയ്യൽ മെഷീനും മെയ് 5, 6 തീയതകളിൽ നടന്ന പള്ളി പെരുന്നാളിൽ വച്ച് ബാംഗ്ലൂർ ഭദ്രാസാധിപൻ അഭി. ഡോ.ഏബ്രഹാം മാർ സെറാഫീം നല്കുകയുണ്ടായി. വികാരി ഫാ. വർഗീസ് പി. വർഗീസ്, ട്രസ്റ്റി സാബു പി.വി., സെക്രട്ടറി റെജി ജോൺ, സമാജം സെക്രട്ടറി ജെസി വർഗീസ് എന്നിവർ പ്രസംഗിച്ചു. പുതിയ ബാച്ചിന്റെ ക്ലാസ്സുകൾ ജൂലൈ മാസം ആരംഭിക്കുന്നതാണ്.**



■ പ്രതിധ്വനി

# സഭാ ശുശ്രൂഷയിലെ രണ്ടു പതിറ്റാണ്ടുകളുടെ യാഥാർത്ഥ്യം

ഫാ.ജോസ് തോമസ്

**കോലഞ്ചേരി** പള്ളിയിലെ നിലവിലുള്ള പ്രശ്നങ്ങളുടെ ബീജാവാപം യഥാർത്ഥത്തിൽ നടക്കുന്നത് അഭി. പൗലോസ് മാർ പീലക്സിനോസ് തിരുമേനിയുടെ കാലത്താണെന്ന് മുൻകാല ചരിത്രം സാക്ഷിക്കുന്നു. 1958 ലെ യോജിപ്പോടുകൂടി അതിനു മുൻപുള്ള പ്രശ്നങ്ങൾ അവസാനിച്ചിരുന്നുവെങ്കിലും, മെത്രാപ്പോലീത്ത പലപ്പോഴും ഇണങ്ങിയും പിണങ്ങിയും മാറിനില്ക്കുകയായിരുന്നു. പരിശുദ്ധ ഔഗേൻ ബാവ (അന്ന് ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത) 1961 ൽ കല്ലിട്ട്, വികാരിയായിരുന്ന ബ. ഏലിയാസ് വാലയിൽ അച്ചന്റെയും, കൈക്കാരനായിരുന്ന ശ്രീ. കെ. വി. തോമസിന്റെയും, ശ്രീ. എം. ചാക്കോപ്പിള്ളയുടെയും നേതൃത്വത്തിൽ പുതുക്കിപ്പണിത കോലഞ്ചേരി പള്ളിയുടെ കൂദാശ 1963 ജനുവരി 29 ന് പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവയുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി. ക്നാനായ സഭയുടെ അഭി. ക്ലീമ്മീസ് തിരുമേനിയുൾപ്പടെ മലങ്കര സഭയിലെ അന്നുണ്ടായിരുന്ന എല്ലാ മെത്രാപ്പോലീത്തമാരും സംബന്ധിച്ച ആ ചടങ്ങിൽ അഭി. പൗലോസ് മാർ പീലക്സിനോസ് തിരുമേനി മാത്രം പങ്കെടുത്തില്ലയെന്നതു ഇതിന്റെ തെളിവാണ്.

പരിശുദ്ധ ഔഗേൻ ബാവ 1964–ൽ കാതോലിക്കയായി അവരോധിക്കപ്പെട്ടതോടുകൂടി പിണങ്ങി നിന്ന അഭി. പൗലോസ് മാർ പീലക്സീനോസ് തിരുമേനി സഭയിലേക്കു തിരിച്ചുവരികയും കണ്ടനാട് ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയാകുകയും ചെയ്തു. 1965 മെയ് 15 ന് പരിശുദ്ധ ഔഗേൻ ബാവയുടെ പ്രധാന കാർമ്മികത്വത്തിൽ മൂന്ന് മെത്രാപ്പോലീത്തന്മാരെ കോലഞ്ചേരി പള്ളിയിൽ വച്ചു മലങ്കര സഭ വാഴിച്ചു. പക്ഷെ അന്ത്യോഖ്യൻ മൂവ്മെന്റു സജീവമാക്കുന്നതിന്റെ ഭാഗമായി, കോലഞ്ചേരി പള്ളിയിൽ വികാരിയായി നിയമിക്കപ്പെട്ടിരുന്ന ഓർത്തഡോക്സുകാരനായ ബ. ഒ. ഐ. പൗലൊസ് അച്ചനെ തൽസ്ഥാനത്തുനിന്നു മാറ്റി സഹപട്ടക്കാരനായും, തന്റെ അന്ത്യോഖ്യൻ മൂവ്മെന്റിന്റെ സൃഷ്ടിയായ ബ. ജോൺ കളപ്പുരക്കൽ അച്ചനെ വികാരിയായും പുതിയതായി നിയമിച്ചു. അന്ത്യോഖ്യൻ മൂവ്മെന്റുമായി മുന്നോട്ടു പോയ അഭി. പൗലോസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്ത സഭയിൽ വിഭാഗീയത ഉണ്ടാക്കുകയും, 1975 –ൽ ബദൽ കാതോലിക്കയായിത്തീരുകയും ചെയ്തു. തന്മൂലം അദ്ദേഹത്തോടൊപ്പം, വിഭാഗീയതക്കും കാതോലിക്ക വാഴിക്കലിനും പിന്തുണ നല്കി കൂടെ നിന്ന ബ. ജോൺ അച്ചനും സഭക്കിതരനായിത്തീർന്നു. കോലഞ്ചേരി പള്ളിയും പിളർപ്പിനു വേദിയായി. പരിശുദ്ധ ഔഗേൻ ബാവയുടെ പിൻഗാമിയായി വന്ന പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവ ഭരണഘടനാനുസൃതം കണ്ടനാടിന്റെ ഭരണമേറ്റെടുക്കുകയും, സഭക്കിതരനായ ബ. ജോൺ അച്ചനു പകരം ബ. ഒ. ഐ. പൗലൊസ് അച്ചനെ വികാരിയായി നിയമിക്കുകയും ചെയ്തു. അത് കോടതി അംഗീകരിക്കുകയാണുണ്ടായത്. നഎന്നാൽ തനിക്കനികൂലമായ സാഹചര്യം ഉണ്ടാക്കി കോലഞ്ചേരി പള്ളിയിലെ ഒരു വൈദികനായി ബ. ജോണച്ചൺ തുടരുകയും ചെയ്തുവന്നു.

1980 – ൽ പാത്രിയർക്കീസു വിഭാഗത്തിലുള്ള 6 പേർ ചേർന്ന് നിലവിലുള്ള ഭരണ സമിതിയെ പുറത്താക്കണമെന്നാവശ്യപ്പെട്ട് (ഒ.എസ്.19/80) കോടതിയെ സമീപിച്ചു. 1984 ൽ കൈക്കാരനായിരുന്ന ശ്രീ. കെ. വി. തോമസ് അന്തരിക്കുകയും, അദ്ദേഹത്തിന്റെ മക്കൾ, കൈക്കാരന്റെ കയ്യിലിരുന്ന താക്കോലുകൾ കോടതിയെ ഏല്പ്പിക്കുകയും ചെയ്തു. അതിനെത്തുടർന്ന് പള്ളിയുടെ ഭരണം റിസീവറുടെ കീഴിലായി. 1987 –ൽ ബ. ജോൺ കളപ്പുരയ്ക്കൽ അച്ചൻ നിര്യാതനായതിനെത്തുടർന്ന്, പാത്രിയർക്കീസു വിഭാഗം ജോണച്ചനു പകരമായി ബ. സക്കറിയ ഇച്ചിക്കോട്ടിലച്ചനെ നിയമിച്ചു കിട്ടുവാൻ ഒരു ഐ. എ പെറ്റീഷനിലൂടെ ആവശ്യപ്പെട്ടു. അതംഗീകരിച്ചു കൊണ്ട് കോടതി ബ. സക്കറിയ ഇച്ചിക്കോട്ടിലച്ചനെ temporary priest ആയി നിയമിച്ചു.

ഇങ്ങനെയിരിക്കെ 1991 ഓഗസ്റ്റ് 19 –ന് കണ്ടനാട് ഭദ്രാസന മെത്രാപ്പോലീത്തയായിരുന്ന അഭി. ജോസഫ് മാർ പക്കോമിയോസ് തിരുമേനി

കാലംചെയ്തു. ഭദ്രാസനഭരണം, ഭരണഘടന പ്രകാരം മലങ്കര മെത്രാപ്പോലീത്തയിൽ നിക്ഷിപ്തമാവുകയും, തുടർന്ന് ഭരണഘടനാനുസൃതം വാഴിക്കപ്പെട്ട അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയെ മാനേജിംഗ് കമ്മറ്റിയുടെ തീരുമാനപ്രകാരം ഭദ്രാസന ചുമതലയേല്പ്പിക്കുകയും ചെയ്തു.

1995-ൽ ബ. സുപ്രീം കോടതിയുടെ വിധി 1934-ലെ ഭരണഘടനയുടെ സാധുത്വം ഉറപ്പിച്ചതിന്റെ ഫലമായി, മുൻപേ തന്നെ ഭരണഘടന അംഗീകരിച്ചിരുന്ന കോലഞ്ചേരി പള്ളിയും അതിന്റെ പരിധിക്കുള്ളിൽ വന്നു. പാത്രിയർക്കീസ് വിഭാഗം കൊടുത്തിരുന്ന ഒ. എസ് 19/80 അന്യായം തള്ളിക്കൊണ്ട് 1997 ഫെബ്രുവരിയിൽ അഡീഷണൽ ഡിസ്ട്രിക് കോടതി ഉത്തരവായി. അതിൻപ്രകാരം, പള്ളിയുടെ ഭരണം റിസീവറുടെ പക്കൽനിന്നും 1980-ൽ ഉണ്ടായിരുന്ന ഭരണ സമിതിയിലായി. ഇതിനെത്തുടർന്ന് 10 - 03 - 1997 -ൽ മുൻ മാനേജിംഗ് കമ്മറ്റിയിൽ ശേഷിക്കുന്നവരായ 11 പേരും മെത്രാപ്പോലീത്തയാൽ നിയമിക്കപ്പെട്ട വൈദികരായ ബ. ഒ. ഐ. പൗലൊസ് അച്ചനും (വികാരി), ബ. എം. വി. എബ്രാഹാം അച്ചനും (സഹപട്ടക്കാരൻ) പള്ളിയുടെയും അനുബന്ധ സ്വത്തുക്കളുടെയും ഭരണമേറ്റെടുത്തു. temporary priest ആയി കോടതിയാൽ നിയമിക്കപ്പെട്ട ബ. സഖറിയ ഇച്ചിക്കോട്ടിൽ അച്ചനു തുടരുവാനുള്ള സാധ്യതയും ഇല്ലാതായി.

പള്ളിയിലെ ഭരണക്രമീകരണത്തിനു വേണ്ടിയുള്ള ചർച്ചയുടെ ഫലമായി ശ്രീ. ചെറിയ പത്രോസിനെയും, ശ്രീ. കെ. എസ്. വർഗീസിനെയും കൈക്കാരന്മാരുടെ ചുമതല വഹിക്കുവാനായി തിരഞ്ഞെടുത്തു. അവർ 1934 ലെ ഭരണഘടന അംഗീകരിച്ചുകൊണ്ട് അഭി. സേവേറിയോസ് തിരുമേനിക്ക് വിധേയത്വം രേഖാമൂലം നല്കിയതിനെത്തുടർന്ന്, അവരെ കൈക്കാരന്മാരുടെ ചുമതല വഹിക്കുവാൻ കല്പനയിലൂടെ നിയമിച്ചു. ഇതിനേത്തുടർന്ന്, ഒരു മെത്രാപ്പോലീത്തയുടെയും കല്പന നാളിതുവരെ ലഭിച്ചിട്ടില്ലാത്ത ബ. സഖറിയ ഇച്ചിക്കോട്ടിലച്ചൻ, നിയമവിധേയമായി കോലഞ്ചേരി പള്ളിയിൽ വൈദികനായി തുടരുവാനും സമാധാനമുണ്ടാകുവാനുമായി, 1934 ലെ ഭരണഘടന അംഗീകരിച്ചുകൊണ്ട് അഭി. സേവേറിയോസ് തിരുമേനിക്ക് വിധേയത്വം രേഖാമൂലം നല്കി. അതു സ്വീകരിച്ച്, അദ്ദേഹത്തെ സഹപട്ടക്കാരനായി നിയമിച്ചുകൊണ്ട് കല്പന നല്കി. തുടർന്ന് 25 - 05 - 1997 ൽ അഭി. സേവേറിയോസ് തിരുമേനി സമാധാനപരമായ അന്തരീക്ഷത്തിൽ കോലഞ്ചേരി പള്ളിയിൽ വി. കുർബാന അർപ്പിച്ചു. 1971 നു ശേഷം, ആദ്യമായിട്ടാണ് ഒരു മേല്പ്പട്ടക്കാരൻ കോലഞ്ചേരി പള്ളിയിൽ വി. കുർബാന അർപ്പിക്കുന്നത്.

ഇതു അഭി. അത്താനാസിയോസ് തിരുമേനിക്ക് ഇഷ്ടപ്പെട്ടില്ല. തനിക്കു സാധിക്കാതെ പോയതു മറ്റൊരു മെത്രാപ്പോലീത്ത നേടിയതിലുള്ള അസൂയയും അരിശവും കോലഞ്ചേരി പള്ളിയിൽ പ്രതിഫലിച്ചു. പുറമെ സൗഹൃദഭാവം കാണിച്ചുവെങ്കിലും രഹസ്യമായി തന്ത്രപൂർവം കരുക്കൾ നീക്കി. അഭി. സേവേറിയോസ് തിരുമേനിക്ക് വിധേയത്വം എഴുതി നല്കരുതെന്ന് ആദ്യമേ തന്നെ ശ്രീ. കെ. എസ്. വർഗീസിനെപ്പോലുള്ളവരെ ഉപദേശിച്ച ശ്രീ. ചെന്നക്കാട്ട് കുര്യാക്കോസിനെപ്പോലുള്ളവർ തിരുമേനിയുടെ രഹസ്യ അജണ്ട നടപ്പിലാക്കുവാൻ രംഗത്തിറങ്ങി. തന്നെ അംഗീകരിക്കാതിരുന്ന ബ. ഇച്ചിക്കോട്ടിലച്ചനെ ഒരു പ്രകാരത്തിൽ അനുകൂലമാക്കിയെടുത്തു. അഭി. സേവേറിയോസ് തിരുമേനിയെ അനുസരിക്കരുതെന്ന സന്ദേശം സ്വീകരിച്ച ബ. ഇച്ചിക്കോട്ടിലച്ചനും ശ്രീ. കെ. എസ്. വർഗീസും ചേർന്ന് അഭി. സേവേറിയോസ് തിരുമേനിക്കെതിരെ പള്ളിയിൽ പ്രശ്നങ്ങൾ ഉണ്ടാക്കുകയും ചെയ്തു. ഇതിനേക്കുറിച്ച് വിശദീകരണം ചോദിച്ചപ്പോൾ, ബ. ഇച്ചിക്കോട്ടിലച്ചൻ അഭി. സേവേറിയോസ് തിരുമേനിക്കു തന്റെമേൽ യാതൊരു അധികാരവും ഇല്ലയെന്നു പറഞ്ഞു പെരുമ്പാവൂർ മുൻസിഫ് കോടതിയിൽ ഒരു അന്യായം (ഒ. എസ്. 340/97) കൊടുക്കുകയും ചെയ്തു. രഹസ്യമായി തന്നെ തുണച്ചിരുന്ന അഭി. അത്താനാസിയോസ് തിരുമേനിയേയും കേസിന്റെ വിജയത്തിനായി അതിൽ പ്രതി ചേർത്തിരുന്നു.

ബ. ഇച്ചിക്കോട്ടിലച്ചന്റെ മേൽ തനിക്ക് യാതൊരു അവകാശമൊ അധികാരമൊ ഇല്ലായെന്നു വ്യക്തമായി അറിയാമായിരുന്ന അഭി. അത്താനാസിയോസ് തിരുമേനി, ആ വാദം അംഗീകരിക്കുന്നതിന്റെ ഭാഗമായി കേസിൽനിന്ന് ഒഴിഞ്ഞു നിന്നു. (തന്റെ പേരിലും ഉള്ള കേസിൽ സഹകരിക്കാതെ മാറിനിന്നാൽ, ഇച്ചിക്കോട്ടിലച്ചന്റെ വാദം അംഗീകരിച്ചു, അഭി. സേവേറിയോസ് തിരുമേനി ദോഷമായിവിധി വന്നു കൊള്ളുമെന്നും ചിന്തിച്ചിട്ടുണ്ടാവാം). എന്തായാലും, കോടതിയുടെ തീരുമാനം അഭി. സേവേറിയോസ് തിരുമേനി അനുകൂലമായി. 31-03-1998 ലെ ആ വിധിയുടെ പ്രസക്ത ഭാഗം ഇങ്ങനെയായിരുന്നു. The first defendant (Mathews Mar Severios Metropolitan) has got every right to take action against their priests and vicars…. They want to maintain discipline in the church and proper administration in accordance with the constitution (1934)."

ഇതിന്റെ അടിസ്ഥാനത്തിലും, കോലഞ്ചേരി പള്ളിയിലെ പ്രമുഖവ്യക്തികളുടെ ആലോചന പ്രകാരവും ബ. ഇച്ചിക്കോട്ടിലച്ചനെ സ്ഥലം മാറ്റുകയും തൽസ്ഥാനത്ത് ബ. ജോൺ തേനുങ്കലച്ചനെ സഹപട്ടക്കാരനായി നിയമിക്കുകയും ചെയ്തു. അതിൻപ്രകാരം ബ. ഒ. ഐ. പൗലോസ് അച്ചൻ വികാരിയായും, ബ. എം. വി. എബ്രാഹാം അച്ചനും ബ. ജോൺ തേനുങ്കലച്ചനും സഹപട്ടക്കാരായും കോലഞ്ചേരി പള്ളിയിൽ തുടർന്നു. എന്നാൽ, പാത്രിയർക്കീസ് വിഭാഗത്തിന്റെ സ്വാധീനത്താൽ, യാതൊരു പ്രകോപനവുമില്ലാതെയിരുന്നിട്ടും, 18-4-1998 ൽ ജില്ലാ ഭരണാധികാരികൾ പള്ളി പൂട്ടിച്ചു. പള്ളിയുടെ താക്കോൽ ആവശ്യപ്പെട്ടെങ്കിലും വികാരിയതു നല്കിയില്ല. അവർ ബലം പ്രയോഗിച്ച് പൂട്ടുപൊളിക്കുകയും, പുതിയൊരു താഴിട്ട് പള്ളിപൂട്ടുകയും ചെയ്തു. ജില്ലാ ഭരണാധികാരികളുടെ നിയമവിരുദ്ധമായ ഈ നടപടി കോടതിയിൽ ചോദ്യം ചെയ്യപ്പെട്ടതിന്റെ ഫലമായി, 17-6-1998 ൽ പള്ളിയുടെ താക്കോൽ ഹൈക്കോടതിയുടെ ഉത്തരവു പ്രകാരം വികാരിയായ ബ. ഓ. ഐ. പൗലൊസ് അച്ചനു നല്കി.

പിന്നീട്, ഇടവക മെത്രാപ്പോലീത്തയുടെ കല്പന ധിക്കരിച്ചുകൊണ്ടും, നിയമവിരുദ്ധമായും ബ. ഇച്ചിക്കോട്ടിലച്ചൻ ബലമായി പള്ളിയിൽ പ്രവേശിക്കാതിരിക്കാൻ ഒരു കേസ് ജില്ലാ കോടതിയിൽ ഫയൽ ചെയ്തു (ഒ. എസ്. 31/98). അത് അംഗീകരിച്ചുകൊണ്ട് ഒന്നാം അഡീഷണൽ ജില്ലാ കോടതിയിൽ നിന്ന് 21 - 12 - 1998 ൽ ഉത്തരവുണ്ടായി. അതിൽ ഇപ്രകാരം രേഖപ്പെടുത്തിയിരുന്നു

It follows that the plaint church is to be administered under the provision of the said constitution (1934). The plaint church (Kolenchery St. Peter's and St. Paul's church) is a parish under Kandanad Diocese. It cannot be disputed that Dr. Mathews Mar Severios is the Metropolitan of the Diocese and the contention of the defendant challenging the authority of Dr. Mathews Mar Severios has no merit.

ഇതിനെതിരെ ഹൈക്കോടതിയിൽ അപ്പീൽ നല്കിയെങ്കിലും ഫലവത്തായില്ല. മെത്രാപ്പോലീത്തയുടെ കല്പനയെ ഉറപ്പിച്ച ജില്ലാ കോടതിയുടെ വിധിക്കെതിരെ യുള്ള ബ. ഇച്ചിക്കോട്ടിലച്ചന്റെ അപ്പീൽ 23-3-2000 ൽ ഹൈക്കോടതി തള്ളിക്കളഞ്ഞു. പിന്നീട് സുപ്രീം കോടതിയെ സമീപിച്ചെങ്കിലും പ്രയോജനമുണ്ടായില്ല. അങ്ങിനെ അദ്ദേഹം കോലഞ്ചേരി പള്ളിയിൽ നിന്നും എന്നന്നേക്കുമായി പുറത്തായി.

തുടർന്നുള്ള സംഭവങ്ങൾ വിവരിക്കുന്നതിന് മുൻപ് ചില യാഥാർത്ഥ്യങ്ങൾ അനുവാചകരോടൊത്തു പങ്കുവെയ്ക്കുവാനാഗ്രഹിക്കുന്നു.

1. 1958 ലെ സമാധാനം കോലഞ്ചേരി പള്ളിയിൽ ഇല്ലാതാക്കിയതും വഴക്കിന് കളമൊരുക്കിയതും അഭി. പൗലൊസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തയാണ്. കണ്ടനാട് ഭദ്രാസനത്തിലെമിക്കവാറുംഎല്ലാപള്ളികളിലും, വിശ്വാസികളുടെ എതിർപ്പ് വകവക്കാതെ അന്ത്യോഖ്യൻ മൂവ്മെന്റിന്റെ അനുഭാവികളായ തന്റെ വൈദികരെ മാത്രം വികാരിമാരായി നിയമിച്ചു പള്ളികൾ കൈവശപ്പെടുത്താനുള്ള ശ്രമം ഒരു പരിധിവരെ വിജയിച്ചുവെങ്കിലും അത് പിളർപ്പിലേക്ക് നയിച്ചു. അതേ തന്ത്രം തന്നെയാണ് അഭി. അത്താനാസിയോസ് തിരുമേനിയും പ്രയോഗിക്കുന്നത്. ഇതിനുത്തമദൃഷ്ടാന്തമാണ് വടകര പള്ളിയിൽ നടന്നത്. അവിടെ വികാരിയായിരുന്ന ഓർത്തഡോക്സ്കാരനായ ബ. അബ്രാഹാം കോറെപ്പിസ്ക്കോപ്പഅച്ചൻ 2000 ഏപ്രിലിൽ നിര്യാതനായതിനെത്തുടർന്ന് ബ. ജോൺ വി. ജോൺ അച്ചനെ വികാരിയായി നിയമിച്ചുവെങ്കിലും, ഒരു ദിവസം പോലും അതു നിലനില്ക്കുവാൻ അനുവദിക്കാതെ അഭി. സേവേറിയോസ് തിരുമേനിയെ നിർബ്ബന്ധിച്ച് കല്പ്പന പിൻവലിപ്പിച്ച്, പാത്രിയർക്കീസ് അനുഭാവിയായ ബ. പൗലോസ് പനയാരമ്പിള്ളിയിൽ അച്ചനെ വികാരിയായി നിയമിച്ചു. ഇതു നടക്കുന്നത് ഭദ്രാസന വിഭജനനത്തിന് മുൻപാണെന്നോർക്കണം.

2. ബ. ഇച്ചിക്കോട്ടിലച്ചനെ ഒരു മെത്രാപ്പോലീത്തയും കോലഞ്ചേരി പള്ളിയിലെ വൈദികനായി നിയമിച്ചിട്ടില്ലായിരുന്നു. കോലഞ്ചേരി പള്ളിയിലെ പാത്രിയർക്കീസ് വിഭാഗത്തിന്റെ അപേക്ഷ പരിഗണിച്ച് temporary priest ആയി കോടതി നിയമിച്ചിരുന്നതായിരുന്നു അദ്ദേഹത്തെ. (അഡീഷണൽ ഡിസ്ട്രിക്ട് കോടതിയിലെ ഒ.എസ്. 19/80 കേസ്സിന്റെ 27 - 02 - 1997 ലെ വിധിയിലും, പെരുമ്പാവൂർ മുൻസിഫ് കോടതിയിലെ ഒ.എസ്. 346/97 കേസ്സിലെ ഐ.എ. 1646/97 ന്റെ 31 - 03 - 1998 ലെവിധിയിലുംഇതു വ്യക്തമാക്കിയിട്ടുണ്ട്). കോലഞ്ചേരി പള്ളിയിലെ വൈദികനായി അദ്ദേഹത്തെ ഒരു മെത്രാപ്പോലീത്ത ആദ്യമായി നിയമിക്കുന്നത് അഭി.സേവേറിയോസ് തിരുമേനിയാണ്. ആ സമയത്തെ കണ്ടനാടിന്റെ നിയമാനുസൃത മെത്രാപ്പോലീത്ത അഭി. സേവേറിയോസ് തിരുമേനിയായിരുന്നു. അതിനാലാണ് ബ. ഇച്ചിക്കോട്ടിലച്ചനെ സ്ഥലം മാറ്റിക്കൊണ്ടുള്ള കല്പന കോടതി അംഗീകരിച്ചത്. 2011 ഏപ്രിൽ ലക്കം ഡയോസിഷൻ ബുള്ളറ്റിനിലെഴുതിയിരുന്നതുപോലെ,

പരാതിപ്പെട്ടാൽ കല്പന റദ്ദാകുകയൊന്നുമില്ല. അഭി. സേവേറിയോസ് തിരുമേനിയെ താഴ്ത്തിക്കെട്ടാൻ കിട്ടുന്ന ഒരവസരവുംപാഴാക്കാത്ത തിരുമേനി അതിനെതിരെ സകല തന്ത്രവും പയറ്റിയത് ആർക്കാണറിഞ്ഞു കൂടാത്തത്. 2002 ലെ അസ്സോസ്സിയേഷൻ അംഗീകരിച്ചതിനു ശേഷം മാത്രമേ അഭി.അത്താനാസിയോസ് തിരുമേനിയെ മലങ്കരസഭയുടെ നിയമസാധുതയുള്ള മെത്രാപ്പോലീത്തയായി കോടതിഅംഗീകരിച്ചിട്ടുള്ളു. അതല്ലെങ്കിൽ അപ്രകാരമൊരു രേഖ കാണിക്കാമോ? ഏതെങ്കിലും ഒരു കോടതി ഉത്തരവും കാണിക്കാമോ? അന്ന് ഉപയോഗിച്ചരുന്ന തന്റെ സ്വന്തം ലെറ്റർഹെഡ് തന്നെ അതിനു തെളിവാണ്.

3. 2011 ഏപ്രിൽ ലക്കം ഡയോസിഷൻ ബുള്ളറ്റിനിലെഴു തിയിരുന്നതുപോലെ,ബ. ഇച്ചിക്കോട്ടിലച്ചനെ ആരും ചാക്കിൽ കയറ്റിയില്ല. എന്നാൽ ചാക്കിൽ കയറ്റാൻ വന്നവരോട് അദ്ദേഹം പറഞ്ഞത്, "അത്താനാസിയോസ് എന്റെ മെത്രാനല്ല, മൂവാറ്റുപുഴ അരമനയിൽ ഞാൻ പോകുന്നുമില്ല." നിയമ സാധുതയുള്ള, മെത്രാപ്പോലീത്ത അഭി. സേവേറിയോസ് തിരുമേനിയാണെന്നഅദ്ദേഹത്തിന് നല്ല നിശ്ചയമുണ്ടായിരുന്നതിനാലാണ്, അഭി. സേവേറിയോസ് തിരുമേനിക്ക് വിധേയത്വം രേഖാമൂലം നല്കിയത്. എന്തായാലും അവസാനം ഈ പാത്രിയർക്കീസു പക്ഷക്കാരനായ വൈദികനെ വിലക്കെടുത്ത് പള്ളിയിൽ കലഹം ഉണ്ടാക്കി എതിരാളിയായ മെത്രാപ്പോലീത്തയെ മുട്ടുകുത്തിക്കുവാൻ ശ്രമിച്ചെങ്കിലും, കൂടെ നിർത്തുവാൻ ആവശ്യമായചെലവുകൾവഹിക്കുവാൻ കഴിയാതിരുന്നതിനാലാവും പഴയലാവണത്തിലേക്കു തന്നെ പോയത്.

4. 1934 ലെ സഭാ ഭരണഘടന അംഗീകരിക്കുന്നവർക്ക്, അസ്സോസ്സിയേഷൻ കൂടി അംഗീകരിക്കുന്നതുവരെ, അവർ ഏതു സ്ഥാനം വഹിച്ചിരിന്നുവോ ആ സ്ഥാനത്തു തുടരുവാനുള്ള അനുവാദമാണ് 1995 ലെ ബ.സുപ്രീം കോടതി നല്കിയ സ്റ്റാറ്റസ്കോ ആനുകൂല്യം.അക്കാലത്ത് (1995) അഭി. അത്താനാസിയോസ് തിരുമേനി കണ്ടനാടിന്റെ അസ്സിസ്റ്റന്റ് മെത്രാപ്പോലീത്തയായിരുന്നു. അതിനാൽ കോടതി വിധിപ്രകാരം, അഭി. അത്താനാസിയോസ് തിരുമേനിയുടെ സ്ഥാനം കണ്ടനാടിന്റെ അസ്സിസ്റ്റന്റ് എന്ന നിലയിലായിരുന്നു. എന്നാൽ, 1934 ലെ ഭരണഘടനക്ക് വിധേയമായി അസ്സോസ്സിയേഷൻ തിരഞ്ഞെടുത്തു വാഴിക്കപ്പെട്ട അഭി. സേവേറിയോസ് തിരുമേനിയെ നിയമിച്ചിരുന്നതു കണ്ടനാടിന്റെ പൂർണ്ണ ചുമതലയുള്ള മെത്രാപ്പോലീത്തയായിട്ടായിട്ടാണ്. ഇത് 2002 ലെ അസ്സോസ്സിയേഷനു മുൻപുള്ള പല കോടതി വിധികളിലും വ്യക്തമാക്കിയിട്ടുമുണ്ട്. അതിനാൽ, അഭി. സേവേറിയോസ് തിരുമേനിയുടെ മുമ്പാകെയുള്ള ബ. ഇച്ചിക്കോട്ടിലച്ചന്റെ വിധേയത്വ ഉടമ്പടി നിയമാനുസൃതമായിരുന്നു.

5. സുപ്രീം കോടതി വിധിയനുസരിച്ച് അസ്സോസ്സിയേഷൻ കൂടുന്നതിനു മുൻപായി പരിശുദ്ധ കാതോലിക്കാ ബാവയെ സ്വാധീനിച്ച്, മാനേജിംഗ് കമ്മറ്റിയുടെ അറിവോ സമ്മതമോ കൂടാതെ, അഭി. സേവേറിയോസ് തിരുമേനിയെ ഒഴിവാക്കി, തൽസ്ഥാനത്ത് അസിസ്റ്റന്റ് മെത്രാപ്പോലീത്തയായിരുന്ന അഭി. അത്താനാസിയോസ് തിരുമേനി, കണ്ടനാടിന്റെ പൂർണ്ണ ചുമതലയുള്ള മെത്രാപ്പോലീത്തയാവാൻ ശ്രമിച്ചതും പ്രശ്നങ്ങൾക്ക് വഴി തെളിച്ചു. കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിന്റെ ചുമതല മാത്രമാണ് തനിക്കുള്ളതെങ്കിലും ഇപ്പോഴും പൂർണമായി അതംഗീകരിക്കാതെ തന്റെ മുദ്രയിൽ ഈസ്റ്റെന്നു ചേർക്കാതെ, കണ്ടനാടിന്റെ മെത്രാപ്പോലീത്തയെന്നുമാത്രമുപയോഗിക്കുന്നതും, വെസ്റ്റ് ഭദ്രാസനത്തിലുള്ളവർക്ക് അതിന്റെ മെത്രാപ്പോലീത്തയുടെ അറിവോ സമ്മതമോ കൂടാതെ 2002 ന് ശേഷം പട്ടം കൊടുത്തതും മുൻപറഞ്ഞ ചിന്തയുടെ പ്രതിഫലനമാണ്. ഇടവക വികാരിയുടെപോലും അറിവില്ലാതെ ഇങ്ങനെ പട്ടം നല്കുന്നത് ഭരണഘടനയുടെ (68, 111 വകുപ്പുകൾ) ലംഘനമല്ലേ?

6. അന്ന് ബ. ഇച്ചിക്കോട്ടിലച്ചൻ കാണിച്ച മര്യാദയും സഹകരണവും അഭി. അത്താനാ സിയോസ് തിരുമേനി കാണിച്ചിരുന്നുവെങ്കിൽ കോലഞ്ചേരിപള്ളിയിൽ പിന്നീടു പ്രശ്നങ്ങൾ ഉണ്ടാവുകയില്ലായിരുന്നു. പകരം കലഹത്തിന് വഴിമരുന്നിടുകയായിരുന്നു. 27-02-1997ലെ കോടതി വിധിപ്രകാരം റിസീവറുടെ കൈയ്യിൽ നിന്ന് താക്കോൽ കൈപ്പറ്റുവാൻ തിരഞ്ഞെടുക്കപ്പെട്ടവർ, അഭി. സേവേറിയോസ് തിരുമേനിയുടെ പക്കൽ 1934 ലെ ഭരണഘടന അംഗീകരിച്ചുകൊണ്ട് വിധേയത്വം എഴുതിക്കൊടുക്കുവാൻ തയ്യാറായപ്പോൾ, അതിന് എതിർ നിന്ന് തടസ്സപ്പെടുത്തുവാൻ തന്റെ വിശസ്തനായ ശ്രീ. കുര്യക്കോസ് ചെന്നക്കാടൻ ശ്രമിച്ചതു അഭി. അത്താനാസിയോസ്തിരുമേനിയുടെ ആഗ്രഹപ്രകാരമായിരുന്നു. അഭി.സേവേറിയോസ് തിരുമേനിയുടെ നേതൃത്വം കോലഞ്ചേരി പള്ളിയിൽ വേണ്ട എന്ന സന്ദേശം അതിലൂടെ ജനങ്ങൾക്ക് നല്കി. അഭി. സേവേറിയോസ് തിരുമേനിയുടെ കല്പ്പന കിട്ടിയവരിൽ ഒരാളായ ശ്രീ. കെ. എസ്. വർഗീസിസും മറ്റുള്ളവർക്കും സഭാ വിരുദ്ധ നടപടിയെടുക്കുവാൻ പ്രേരകമായത്, അഭി. അത്താനാസിയോസ് തിരുമേനിയുടേയും ശ്രീ. കുര്യക്കോസ് ചെന്നക്കാടന്റെയും ഈ നിലപാട് മുഖാന്തിരമായിരുന്നു.

7. "ഇച്ചിക്കോട്ടിൽ അച്ചന്റെ പേരിലുള്ള നടപടി ക്രമരഹിതമായിരുന്നെങ്കിൽ തന്നെ എന്റെ അക്കൗണ്ടിൽ അദ്ദേഹം പള്ളിയിൽ പുനരധിവസിപ്പിക്കപ്പെടുന്ന സാഹചര്യം ഉണ്ടാക്കുവാൻ ഞാൻ ആഗ്രഹിച്ചില്ല. സേവേറിയോസ് തിരുമേനിയുടെ നിയമവിരുദ്ധ നിലപാടിന് തടയിടണമെന്നല്ലാതെ ആ പേരിൽ ഇച്ചിക്കോട്ടിൽ അച്ചൻ കോലഞ്ചേരി പള്ളിയിലെത്താൻ എന്റെ സഭാസ്നേഹം എന്നെ അനുവദിച്ചില്ല". (2011 ഏപ്രിൽ ഡയോസിഷൻ ബുള്ളറ്റിൻ) പൂട്ടിക്കിടന്ന കോലഞ്ചേരി പള്ളി തുറക്കുന്നതിനേപ്പറ്റി ആലോചിക്കുവാൻ ജില്ലാ കളക്ടർ വിളിച്ചുകൂട്ടിയ യോഗത്തിൽ, അഭി. സേവേറിയോസ് തിരുമേനി സ്ഥലം മാറ്റുകയും, എല്ലാ കോടതികളും അത് അംഗീകരിക്കുകയും,നിരോധനം ഏർപ്പെടുത്തുകയും ചെയ്തിട്ടുള്ള ബ. ഇച്ചിക്കോട്ടിലച്ചനെ പള്ളിയിൽ പ്രവേശിപ്പിച്ചു കൊണ്ടു മാത്രമേ പള്ളി തുറക്കാവൂയെന്ന് ശ്രീ. കുര്യാക്കോസ് ചെന്നക്കാടന്റെ നേതൃത്വത്തിൽ ചർച്ചയിൽ പങ്കെടുത്തവർ വാശിപിടിച്ചത് അഭി. അത്താനാസിയോസ് തിരുമേനിയുടെ നിർദ്ദേശത്താലായിരുന്നു. കോടതി വിധി ധിക്കരിക്കുവാനിത് പാത്രിയർക്കീസുകാർക്ക് പ്രചോദനമായി. കീഴ്ക്കോടതി മുതൽ സുപ്രീം കോടതിവരെ അഭി. സേവേറിയോസ് തിരുമേനിയുടെ നടപടി ശരിയാണെന്ന് വിധിച്ചിട്ടും അഭി. അത്താനാസിയോസ് തിരുമേനിക്കത് ക്രമരഹിതവും നിയമ വിരുദ്ധവുമായിരുന്നു. എന്തൊരു വിരോധാഭാസം!. ഇതിൽനിന്നു തന്നെ മനസ്സിലാക്കാമല്ലോ കോലഞ്ചേരി പള്ളിയിൽ ഇപ്പോഴും വിഭാഗീയത സൃഷ്ടിച്ച് പ്രശ്നങ്ങൾ ഉണ്ടാക്കുവാൻ പ്രേരിപ്പിക്കുന്നത് ആരാണെന്ന്?

8. കോലഞ്ചേരിയിലെ പാത്രിയർക്കീസ് ചാപ്പലിൽ ജനം കൂടുവാൻ കാരണം സേവേറിയോസ് തിരുമേനിയുടെ നടപടിയാണെന്നാണ് 2011 ഏപ്രിൽ ലക്കം ഡയോസിഷൻ ബുള്ളറ്റിനിലെ മറ്റൊരാരോപണം. ഇതിൽ യാതൊരു അടിസ്ഥാനവുമില്ലെന്ന് ഇവിടെ വന്നാൽ അറിയാം. പാത്രിയർക്കീസു ചാപ്പലിൽജനം വർദ്ധിച്ചിട്ടില്ലെന്നുള്ളത് പകൽ പോലെ പരമാർത്ഥം. 1977 -ലാണ് പാത്രിയർക്കീസുകാർ കോലഞ്ചേരി പള്ളിക്കു സമീപം ചാപ്പലുണ്ടാക്കുന്നത്. അന്നു മുതൽ അവരവിടെ സമ്മേളിക്കുന്നുമുണ്ട്. കോലഞ്ചേരി പള്ളി പൂട്ടിയതിനുശേഷം പ്രത്യേകിച്ച് യാതൊരു വർദ്ധനയും അവിടെയുണ്ടായില്ല. പള്ളി പൂട്ടിയതിനു ശേഷമാണ് കാതോലിക്കേറ്റ് സെന്റർ ആരാധനക്കായി നിർമ്മി ക്കുന്നത്. അന്നു മുതൽ അവിടെ ഓർത്തഡോക്സുകാർ സമ്മേളിക്കുന്നു. വി. കുർബാനയിലും, പെരുന്നാളുകൾ ഉൾപ്പടെയുള്ള എല്ലാ കാര്യങ്ങളിലും, അഭി. അത്താനാസിയോസ് തിരുമേനിയുടെ കൂടെയുള്ളവരുടെ സഹകരണവും സാന്നിദ്ധ്യവും ഇല്ലാതിരുന്നിട്ടും, വന്നു കൂടുന്ന വിശ്വാസികളുടെ എണ്ണം അന്നത്തേപ്പോലെ തന്നെ ഇന്നും പാത്രിയർക്കീസ് ചാപ്പലിൽ വരുന്നതിന്റെ ഇരട്ടിയാണ്. ജൂലൈ 12 ന് നടക്കുന്ന വലിയ പെരുന്നാളിനും പ്രദക്ഷിണത്തിനും പങ്കെടുക്കുന്ന വലിയ ജനക്കൂട്ടം തന്നെ പാത്രിയർക്കീസ് ചാപ്പലിൽ കൂടുന്നതിനേക്കാൾ എത്രയോ കൂടുതലാണ്. നാട്ടുകാർ തന്നെ ഇതിന് സാക്ഷികളാണ്.

9. ജനബാഹുല്യത്താലും, വിശ്വാസികളുടെ ആവശ്യ പ്രകാരവും പൂട്ടിക്കിടന്ന പള്ളിയിൽ നടന്നിരുന്നതുപോലെ ഞായറാഴ്ചകളിൽ 1999 നവംബർ മുതൽ, കാതോലിക്കേറ്റ് സെന്ററിൽ വി. കുർബാന രണ്ടുപ്രാവശ്യം അർപ്പിക്കുവാൻ തുടങ്ങി. അതുകണ്ട് വാശികേറിയ പാത്രിയർക്കീസുകാർ കുറേ കാലങ്ങൾക്കുശേഷം പാത്രിയർക്കീസു ചാപ്പലിൽ രണ്ടു കുർബാന തുടങ്ങിയെങ്കിലും പകുതി പോലും ജനങ്ങളില്ലാത്തതിനാൽപഴയതുപോലെ ഒന്നാക്കുവാനുള്ള ആലോചനയിലാണവർ. പള്ളി പൂട്ടിയതിനു ശേഷം, കതോലിക്കേറ്റ് സെന്റർ കേന്ദ്രീകരിച്ചു ഇടവക രജിസ്റ്റർ പുതുക്കിയപ്പോൾ 1500 കുടുംബങ്ങളാണ് സഹകരിച്ചത്.

10. കോലഞ്ചേരി പള്ളി പൂട്ടിയതിനു ശേഷം ആരാധനക്കായി നിർമ്മിച്ച കാതോലിക്കേറ്റ് സെന്ററിന്റെ നിർമ്മാണത്തിൽ അഭി. അത്താനാസിയോസ് തിരുമേനിയുടെ കൂടെയുള്ളവർ യാതൊരു രീതിയിലും സഹകരിച്ചില്ല എന്നു തന്നെയല്ല നിർമ്മാണത്തിൽ സഹായിക്കുവാൻ തയ്യാറായവരെ പിന്തിരിപ്പിക്കുകയും ചെയ്തു. കോലഞ്ചേരി പള്ളിക്ക് സമാന്തരമായി എല്ലാ ആത്മീയകാര്യങ്ങളും അഭി. അത്താനാസിയോസ് തിരുമേനിയുടെ സ്ഥാപനങ്ങളിൽ പള്ളി അറിയാതെ നടത്തിക്കൊടുക്കുകയും, കോലഞ്ചേരി പള്ളി പെരുന്നാൾ കാതോലിക്കേറ്റ് സെന്ററിൽ നടത്തുമ്പോൾ അതിൽ സഹകരിക്കാതെ ഈ സ്ഥാപനങ്ങളിൽ ആഘോഷിക്കുകയും ചെയ്യുന്നത് വീണ്ടും വിഭാഗീയത ഉണ്ടാക്കുവാനും, കാതോലിക്കേറ്റ് സെന്ററിൽ വരുന്നതിൽ നിന്ന് തന്റെ ആളുകളെ അകറ്റി നിർത്തുവാനുള്ള തന്ത്രവുമായിരുന്നു. സഭാംഗങ്ങളുടെ പണം കൊണ്ട് സമ്പാദിച്ചിട്ടുള്ള ഈ സ്ഥാപനങ്ങൾ സഭയുടെ നിയന്ത്രണത്തിലുമല്ല. ഇവയ്ക്ക് സഭയുമായി യാതൊരു ബന്ധവുമില്ലയെന്നതും മറ്റൊരു യാഥാർത്ഥ്യം. കോലഞ്ചേരിയിൽ ഓർത്തഡോക്സുകാരുടെ സാന്നിദ്ധ്യവും, അംഗബലവും കാണിക്കേണ്ട സന്ദർഭങ്ങളിൽ അകന്നുമാറി നില്ക്കുകയല്ലേ ചെയ്തിട്ടുള്ളൂ?





# ജൈവ കീടനാശിനികൾ

കാമ്പോളം ലക്ഷ്യമാക്കി കായ്കറികൾ കൃഷിചെയ്യുന്നവർ അമിത ഉല്പാദനവും ലാഭവും മാത്രമേ പ്രതീക്ഷിക്കുന്നുള്ളൂ. അവ ഭക്ഷിക്കുന്നവരുടെ ജീവനും ആരോഗ്യവും അപ്രധാനവുമാണ്. ഈ സാഹചര്യത്തിൽ ഓരോ ഭവനത്തിലും ചെറിയ ഒരു കൃഷിത്തോട്ടം ഉണ്ടാക്കേണ്ടത് അത്യാവശ്യമാണ്. കായ്കറികളെ നശിപ്പിക്കുന്ന കീടങ്ങളും രോഗങ്ങളും ശല്യമാവുമ്പോൾ, അവയെ നശിപ്പിക്കുവാൻ ഉപയോഗിക്കുന്ന കീടനാശിനികൾ വളരെ വലിയ ദ്രോഹമാണ് ഉണ്ടാക്കുന്നത്. അതിനാൽ പരമ്പരാഗത രീതികൾ അവലംബിച്ച് കീടങ്ങളെ നശിപ്പിക്കുവാനും രോഗങ്ങളെ അകറ്റുവാനും ഉള്ള പരിശ്രമമാണ് ഉണ്ടാകേണ്ടത്. അവയിൽ ചിലത് നിർമ്മിക്കുന്ന രീതികൾ താഴെ വിവരിക്കുന്നു.

**പുകയിലക്കഷായം :** നൂറുഗ്രാം പുകയിലയോ, പുകയിലഞെട്ടോ, ഒരു ലിറ്റർ വെള്ളത്തിൽ തിളപ്പിച്ച് ഇരുപത്തിനാല് മണിക്കൂർ കഴിഞ്ഞ് അരിച്ചെടുത്ത് തണുപ്പിക്കുക. കഷായമുണ്ടാക്കുമ്പോൾ അതിൽ പശിമകിട്ടാൻ 10 ഗ്രാം ബാർസോപ്പ് അരിഞ്ഞിടണം. ഈ ലായനിയിൽ ആറുലിറ്റർ വെള്ളം ചേർത്ത് ചെടികളിൽ തളിച്ചാൽ മണ്ഡരികൾ, ചിതമ്പൽ പ്രാണികൾ, പുഴുക്കൾ എന്നിവ നശിച്ചുപോകും.

**മണ്ണെണ്ണക്കുഴമ്പ് :** കാൽ ലിറ്റർ വെള്ളത്തിൽ 25 ഗ്രാം ബാർസോപ്പ് അരിഞ്ഞിട്ട് തിളപ്പിച്ച് അത് ആറാൻ അനുവദിക്കുക. ഈ സോപ്പുലായിനിയിൽഅരലിറ്റർ മണ്ണെണ്ണ ഒഴിച്ചാൽ മണ്ണെണ്ണ ദ്രാവകമായി. ഇതിൽ പതിനഞ്ചിരട്ടി വെള്ളം ചേർത്ത് ചെടികളിൽ തളിച്ച് ഇലവെട്ടിനശിപ്പിക്കുന്ന പ്രാണികളെ അകറ്റാം.

**വേപ്പിൻ കഷായം :** മൂപ്പെത്തിയ വേപ്പിൻ കായ്കളിൽ നിന്നെടുക്കുന്ന പരിപ്പ്, ഒരുലിറ്റർ വെള്ളത്തിൽ ഒരു ഗ്രാം എന്ന കണക്കിൽ ചേർക്കുക. പരിപ്പ് നല്ലപോലെ ചതച്ച് കിഴിയിലാക്കി 12 മണിക്കൂർ വെള്ളത്തിൽ കുതിരാൻ അനുവദിക്കണം. പിന്നീട് കിഴി ഞെക്കി കിട്ടുന്ന സത്ത് വെള്ളത്തിൽ ലയിപ്പിക്കണം. കിഴിയിൽ നിന്നു പുറത്തുവരുന്ന ലായനിയുടെ നിറം നല്ലപോലെ തെളിയും വരെ ഇപ്രകാരം ഞെക്കി സത്തെടുക്കണം. പുൽച്ചാടി, ചെറുവണ്ടുകൾ, പുഴുക്കൾ എന്നിവയെ നിയന്ത്രിക്കുവാൻ ഇത് ഉപകരിക്കും.

**വേപ്പെണ്ണലായനി:** വേപ്പെണ്ണ പലതരം കീടങ്ങളെ നിയന്ത്രിക്കാൻ ഉപയോഗിക്കാം. തുള്ളൻ പ്രാണികൾ, മണ്ഡരി തുടങ്ങിയവയ്ക്കെതിരെ ഇതു വളരെ ഫലപ്രദമാണ്. കീടനാശിനിയുണ്ടാക്കുവാൻ, ഒരു ലിറ്റർ വെള്ളത്തിൽ 20 മില്ലിഗ്രാം വേപ്പെണ്ണ വേണ്ടിവരും. ആവശ്യമായ എണ്ണ ഒരു പാത്രത്തിൽ എടുത്തശേഷം ലോലമായി അരിഞ്ഞെടുത്ത ബാർസോപ്പിന്റെ കഷണങ്ങൾ ചേർത്ത് നല്ലതുപോലെ പതപ്പിക്കുക. നല്ല പാൽ നിറമാകുമ്പോൾ കൂടുതൽ സോപ്പു ചേർക്കണം. എണ്ണ നന്നായി പതഞ്ഞാൽ വെള്ളം ചേർത്ത് യോജിപ്പിച്ച് തളിക്കാൻ ഉപയോഗിക്കാം.

**ശർക്കരക്കെണി :** ഉറുമ്പുശല്യം ഒഴിവാക്കാനിതു പകരിക്കും. ഒരു ചിരട്ടയുടെ ഉൾവശം വൃത്തിയാക്കി അതിൽ 10 ഗ്രാം ശർക്കര വെള്ളത്തിൽ അലിയിച്ച് ആ ലായനി തേച്ചുപിടിപ്പിക്കുക. ഇതിൽ ഒരു നുള്ളു ഫുരിഡാൻ തരി വിതറുക. ഈ കെണി ഉറുമ്പു ശല്യമുള്ളിടങ്ങളിൽ വെച്ചാൽ ഉറുമ്പു കടന്നതിലെ ശർക്കരനുണച്ച് ഉടനെ നശിക്കുന്നതാണ്.

**തുളസി :** കൃഷിത്തോട്ടത്തിൽ കൃഷ്ണതുളസി വളർത്തുന്നത് കീടശല്യം കുറയ്ക്കും. കൃഷ്ണതുളസിയുടെ തണ്ട് അരിഞ്ഞ് കഷണങ്ങളാക്കി വിത്തു സൂക്ഷിക്കുന്ന പാത്രങ്ങളിലിട്ടുവക്കുന്നത് കീടശല്യം ഒഴിവാക്കാൻ ഉപകരിക്കുന്നതാണ്.

**തുളസിയില മിശ്രിതം :** ഇതിലേക്കായി 100 ഗ്രാം തുളസിയില ഒരു ലിറ്റർ വെള്ളത്തിൽ 12 മണിക്കൂർ ഇട്ടുവെച്ചതിനുശേഷം അതേവെള്ളത്തിൽ കലക്കുക. ഈ ലായനി അരിച്ചെടുത്ത് അതിലേക്ക് അലിയിച്ച് വച്ചിരിക്കുന്ന അലക്കുസോപ്പ് ലായനി ഒരു മില്ലി ലിറ്റർ ചേർത്ത് കീടനാശിനിയായി ഉപയോഗിക്കാം. ഈ കീടനാശിനി സസ്യങ്ങളിലെ നീര് ഊറ്റിക്കുടിക്കുന്ന കീടങ്ങളെ നശിപ്പിക്കുന്നതിന് ഉപയോഗിക്കാം.

**കാന്താരി മുളക് ലായനി :** ഈ കീടനാശിനി ചെടികളുടെ ഇലകൾ നശിപ്പിക്കുന്ന പുഴുക്കളെ നശിപ്പിക്കുന്നതിനാണ് പ്രധാനമായും ഉപയോഗിക്കുന്നത്. 10 ഗ്രാം കാന്താരി മുളക് ഒരു ലിറ്റർ ഗോമൂത്രത്തിൽ അരച്ചുചേർക്കുന്നു. ഈ മിശ്രിതത്തിലേക്ക് 10 ലിറ്റർ വെള്ളം ചേർത്ത് നേർപ്പിച്ച് പുഴുക്കളുടെ മേൽ തളിച്ചാൽ രോഗബാധ നിലയ്ക്കുന്നതാണ്.



# ഈ ചെറിയവനിൽ ഒരുവന് ചെയ്തിടത്തോളം......

**പെ**ന്തികോസ്തി ഞായറാഴ്ചയുടെ തലേരാത്രിയിൽ സന്തോഷ് അച്ചന് ഉറങ്ങാൻ കഴിഞ്ഞില്ല. ഏഷ്യനെറ്റ് ന്യൂസ് ചാനലിൽ സംപ്രേഷണം ചെയ്ത തിരുവനന്തപുരം വളപ്പിൽശാല സ്വദേശിനി പതിനേഴു വയസ്സുള്ള ജയശ്രീയെന്ന കുട്ടിയുടെ കദനകഥ ഹൃദയത്തെ മഥിച്ചുകൊണ്ടിരുന്നു.

പത്താം ക്ലാസ്സിൽ എല്ലാ വിഷയങ്ങൾക്കും എ പ്ലസ് ഗ്രേഡുനേടി പാസ്സായ ജയശ്രീ പിന്നീട് ദുരിതങ്ങളുടെ സഹയാത്രികയാവുകയായിരുന്നു. രണ്ടു വൃക്കകളും തകരാറിലായ ജയശ്രീ പ്ലസ് വൺ ൽ പഠനം അവസാനിപ്പിച്ചു. തീർത്തും നിർദ്ധന കുടുംബത്തിലെ അംഗമായ ഈ കുട്ടിയുടെ അനുജത്തി ജയലക്ഷ്മിയും തൈറോയ്ഡ് ബാധിച്ച് രോഗാവസ്ഥയിലാണ്. മാനസികദൗർബല്യമുള്ള പിതാവിന് ഇതൊന്നും മനസ്സിലാക്കാനും കഴിവില്ല. രോഗബാധിതരായ മൂന്നു അംഗങ്ങൾ ഉള്ള കുടുംബത്തിൽ വരുമാനമാർഗ്ഗം ഒന്നുമില്ല. ജയശ്രീയുടെ അമ്മ നെഞ്ചിൽ നെരിപ്പോടുമായി കഴിയുന്നു. ജയശ്രീയുടെ വൃക്കമാറ്റ ശസ്ത്രക്രിയുടെ മുഴുവൻ ചെലവുകളും സായിട്രസ്റ്റ് വഹിക്കാമെന്ന് സമ്മതിച്ചപ്പോഴും ആര് വൃക്കദാനം ചെയ്യുമെന്ന പ്രശ്നം പരിഹൃതമായില്ല. പണം മുടക്കി വൃക്ക വാങ്ങുവാനുള്ള പ്രാപ്തിയും ആ കുടുംബത്തിനില്ല. ഈ ദുസ്ഥിതിയിൽ വലയുന്ന കുടുംബത്തിന്റെ കഥയാണ് ഉദാരമതികളുടെ കാരുണ്യത്തിനു വേണ്ടി ഏഷ്യാനെറ്റ് സമർപ്പിച്ചത്.

പോണ്ടിച്ചേരി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ പെന്തിക്കോസ്തി ശുശ്രൂഷ നടത്താനാണ് സന്തോഷ് അച്ചൻ അവിടെ പോയത്. ഏഷ്യാനെറ്റിൽ ഈ ദുഃഖകഥ കണ്ട അച്ചൻ പെന്തക്കോസ്തി ശുശ്രൂഷയ്ക്കു ശേഷം ഏഷ്യാനെറ്റിൽ വിളിച്ച് തന്റെ ഒരു വൃക്ക ജയശ്രീക്ക് നല്കുവാൻ സന്നദ്ധനാണ് എന്ന് അറിയിച്ചു. ആരും സഹായിക്കാനില്ലാത്ത ഒരു കുടുംബത്തിന് പ്രതീക്ഷയുടെയും പ്രത്യാശയുടെയും ഒരു പൊൻതിരി കത്തിച്ചു നല്കുവാൻ അച്ചന് കഴിയുന്നു. അഴിമതിയുടെയും അനീതിയുടെയും നാറുന്ന കഥകൾ കേട്ട് മനംമടുത്ത നമുക്ക് നന്മയുടെ അങ്കുരമായി ഓർത്തഡോക്സ് സഭയിലെ ഒരു വൈദികൻ വന്നെത്തുമ്പോൾ സഭയും സന്തോഷിക്കുന്നു. ഇപ്പോൾ മദ്രാസ് ഭദ്രാസനത്തിലെ പോണ്ടിച്ചേരി പള്ളി വികാരിയായി ശുശ്രൂഷ അനുഷ്ഠിക്കുന്ന ഈ അവിവാഹിതപട്ടക്കാരൻ ഷിപ്യാർഡിലെ ജോലി ഉപേക്ഷിച്ചിട്ടാണ് വൈദികവൃത്തിയിലേക്കു വന്നതെന്നുള്ളത് അദ്ദേഹത്തിന്റെ ശുശ്രൂഷയെ വ്യത്യസ്തമാക്കുന്നു. ബുദ്ധിമാന്ദ്യമോ അംഗവൈകല്യമോ സംഭവിച്ച കുട്ടികൾക്കുവേണ്ടി തിരുവനന്തപുരത്ത് വെളിയംകോട്ട് ഒരു വാടകകെട്ടിടത്തിൽ ബെഥ്സെദാ എന്ന ശരണാലയവും നടത്തുകയാണ് മുപ്പത്തിനാലുകാരനായ ഈ യുവവൈദികൻ. തിങ്കൾ മുതൽ വെള്ളിവരെ അച്ചന്റെ കർമ്മരംഗമാണ് ബെഥ്സെദാ. സമൂഹത്തിൽ നിന്ന് പുറംതള്ളപ്പെട്ടവർക്കുവേണ്ടി, പതിതർക്കുവേണ്ടി ജീവിതം സമർപ്പിച്ച ഫാ. എ.ജി. ശമുവേൽ എന്ന സന്തോഷ് ജോർജ്ജ് അച്ചൻ പെന്തക്കോസ്തിയുടെ ആത്മീയ അനുഭവം ക്രൈസ്തവലോകത്തിന് കാട്ടിത്തരുന്നു. സ്വന്തജീവൻ തന്ന് ലോകത്തെ സ്നേഹിച്ച ക്രിസ്തുനാഥന്റെ പാതയിൽ കുരിശു വഹിക്കുവാൻ സന്നദ്ധനായി നീങ്ങുന്ന സന്തോഷച്ചനു വേണ്ടിയും അദ്ദേഹം നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾക്കായും പ്രാർത്ഥിക്കാം.

*കടപ്പാട് : ഗ്രിഗോറിയൻ വോയ്സ്*



# തുളസി

സംസ്കൃതത്തിൽ തുളസി എന്നാൽ സാമ്യമില്ലാത്തത് (തുലനമില്ലാത്തത്) എന്നാണർത്ഥം. തുളസിയുടെ ഗുണങ്ങൾ ഉള്ള മറ്റൊരു ചെടി ഇല്ലാത്തതാണ് തുലനം ഇല്ലാത്തത് എന്ന പേരിന് പിന്നിൽ. സംസ്കൃതത്തിൽ മാൻജരി, കൃഷ്ണതുളസി, സുരസാ, ദേവദുന്ദുഭി എന്നു പല പേരുകളിൽ അറിയപ്പെടുന്നു. ഹിന്ദിയിലും തമിഴിലും തുളസി എന്നു തന്നെയാണ് പറയുന്നത്.

അര മീ. മുതൽ ഒരു മീ. വരെ ഉയരത്തിൽ തുളസി വളരും. സസ്യത്തിന്റെ തണ്ടുകൾക്ക് ഇരുണ്ട നീലയോ ഇളം പച്ചയോ നിറമാണ്. ധാരാളം ശാഖോപശാഖകളായി വളരുന്ന തുളസിയുടെ ഇലകൾ സമ്മുഖമായാണ് വിന്യസിച്ചിരിക്കുന്നത്. ഇലകൾക്ക് അഞ്ച് സെ.മീറ്ററോളം നീളം വരും. അരികുകൾ ദന്തുരമാണ്. ഇരുവശവും ലോമിലവും ഗ്രന്ഥികളോടു കൂടിയതുമാണ്. പുഷ്പമഞ്ജരിക്ക് ഒരു പ്രധാന തണ്ടും അതിൽ പർവങ്ങളും പർവസന്ധികളുമുണ്ടായിരിക്കും. പർവസന്ധികളിൽ സമ്മുഖവിന്യാസത്തിൽ ഓരോ ജോഡി സഹപത്രങ്ങൾ കാണപ്പെടുന്നു. സഹപത്രങ്ങളുടെ കക്ഷ്യത്തിൽ നിന്ന് മൂന്ന് പുഷ്പങ്ങൾ വീതം ഉണ്ടാകുന്നു. പുഷ്പങ്ങൾക്ക് ഇരുണ്ട നീലയോ പച്ചയോ നിറമായിരിക്കും. ദളങ്ങളും ബാഹ്യദളപുടങ്ങളും ദ്വിലേബിയമായി ക്രമീകരിച്ചിരിക്കുന്നു. നാല് കേസരങ്ങളുണ്ട്. വർത്തികാഗ്രം ദ്വിശാഖിതമാണ്. കായ് വളരെ ചെറുതാണ്. മഞ്ഞയോ ചുവപ്പോ ആണ് വിത്തുകളുടെ നിറം. സസ്യത്തിൽ പ്രത്യേക സുഗന്ധമുള്ള ധാരാളം എണ്ണ ഗ്രന്ഥികളുമുണ്ട്.

**ഔഷധം ഫലം**

ചുമ, തൊണ്ടവേദന, ഉദരരോഗങ്ങൾ എന്നിവയെ ശമിപ്പിക്കുന്നു. കൃമിഹരമാണ്. ഇല ഇടിച്ചുപിഴിഞ്ഞ നീര് ചെവി വേദനയെ കുറയ്ക്കുന്നു. ത്വക്‌രോഗങ്ങളെ ശമിപ്പിക്കുന്നു. ജ്വരം ശമിപ്പിക്കുന്നു. രുചി വർദ്ധിപ്പിക്കുന്നു. തുളസിയില തണലത്തിട്ടുണക്കി പൊടിച്ച് നാസികാചൂർണമായി ഉപയോഗിച്ചാൽ ജലദോഷം, മൂക്കടപ്പ് എന്നിവയ്ക്ക് ശമനമുണ്ടാകും. തുളസിയില നീര് 10 മി.ലി. അത്രയും തേനും ചേർത്ത് ദിവസവും മൂന്ന് നേരം കുടിച്ചാൽ വസൂരിക്ക് ശമനമുണ്ടാകും. ഇലയും പൂവും ഔഷധയോഗ്യഭാഗങ്ങളാണ്. തുളസിയുടെ ഇല, പൂവ്, മഞ്ഞൾ, തഴുതാമ എന്നിവ സമമെടുത്ത് അരച്ച് വിഷബാധയേറ്റ ഭാഗത്ത് പുരട്ടുകയും അതോടൊപ്പം 6 ഗ്രാം വീതം ദിവസം മൂന്ന് നേരം എന്നകണക്കിൽ 7 ദിവസം വരെ കഴിക്കുകയും ചെയ്താൽ വിഷം പൂർണ്ണമായും നശിക്കും. തുളസിയില കഷായം വെച്ച് പല തവണയായി കവിൾ കൊണ്ടാൽ വായ്നാറ്റം മാറും. തുളസിയില ഇടിച്ചു പിഴിഞ്ഞ് നീരിൽ കുരുമുളക് പൊടി ചേർത്ത് കഴിച്ചാൽ ജ്വരം ശമിക്കും. തുളസിയില തിരുമ്മി മണക്കുന്നതും തുളസിയിലയിട്ട് പുകയേല്ക്കുന്നതും പനി മറ്റുള്ളവരിലേക്ക് വരുന്നത് തടയാൻ സഹായിക്കും. തുളസിയില ഇട്ട് തിളപ്പിച്ചാറിയ വെള്ളം രണ്ട് തുള്ളി വീതം കണ്ണിലൊഴിച്ചാൽ ചെങ്കണ്ണ് മാറും. തുളസിയിലയും പാടക്കിഴങ്ങും ചേർത്തരച്ച് പുരട്ടിയാൽ മുഖക്കുരു മാറും. ചുമശമന ഔഷധങ്ങൾ, സോപ്പ്, ഷാംപൂ, സുഗന്ധദ്രവ്യങ്ങൾ എന്നിവയിൽ തുളസി ഒരു ചേരുവയായും ഉപയോഗിക്കുന്നു.

തുളസിച്ചെടിയിൽ കർപ്പൂര സദൃശ്യമായ ഒരിനം തൈലം അടങ്ങിയിരിക്കുന്നു. ഇത് 'ബാസിൽ കാംഫർ' എന്നറിയപ്പെടുന്നു. തുളസിച്ചെടി വളരെ ഔഷധഗുണമുള്ള സസ്യമാണ്. ഇത് ജ്വരത്തെ ശമിപ്പിക്കുകയും ഉദരകൃമികളെ നശിപ്പിക്കുകയും ചെയ്യുന്നു. തേൾവിഷം, ചിലന്തിവിഷം, പാമ്പുവിഷം തുടങ്ങിയവയ്ക്കെതിരെയുള്ള പ്രതിവിഷമായും ഇത് ഉപയോഗിക്കാറുണ്ട്. കഫത്തെ ഇളക്കുന്നതിനും മൂത്രം വർദ്ധിപ്പിക്കുന്നതിനും തുളസി ഉത്തമമാണ്. ത്വക്‌രോഗങ്ങൾക്ക് നല്ലൊരു ഔഷധമായും ഉപയോഗിക്കുന്നു.

തുളസി സമൂലമായോ ഇലയും പുഷ്പവും പ്രത്യേകമായോ ഔഷധമായുപയോഗിക്കുന്നു. തുളസിയില തണലത്തിട്ട് ഉണക്കിപൊടിച്ച് നാസികാചൂർണമായി ഉപയോഗിക്കാം. ഇത് മൂക്കടപ്പും പീനസവും ശമിപ്പിക്കും. തുളസിനീരിൽ മഞ്ഞൾ അരച്ചു ചേർത്ത് കഴിക്കുകയും ചെയ്താൽ ചിലന്തി വിഷബാധയ്ക്ക് ശമനമുണ്ടാകും.

മഞ്ഞപ്പിത്തം, മലേറിയ, വയറുകടി എന്നീ രോഗങ്ങളുടെ ശമനത്തിന് തുളസിയിലച്ചാറ് രാവിലെയും വൈകിട്ടും ഒരു സ്പൂൺവീതം പതിവായി സേവിക്കുന്നത് ഗുണം ചെയ്യും. തുളസിയിലച്ചാറും അഞ്ച് മി.ലി. തേനും ചേർത്ത് പതിവായി മൂന്ന് നേരം കഴിച്ചാൽ ജീർണകാസവും ജ്വരവും സുഖപ്പെടും. വസൂരി, ലഘുവസൂരിരോഗങ്ങൾക്കും ഇതു ഫലപ്രദമാണ്.

★



പ്രതിഭ കറിപൗഡറുകൾവാങ്ങൂ
ജീവകാരുണ്യപ്രവർത്തനങ്ങളിൽ
പങ്കാളികളാവൂ...



# പ്രതിഭ
## കറിപൗഡറുകൾ



AGMARK
GRADE STANDARD

അഗ്മാർക്ക്
അംഗീകരിച്ച
ഗുണമേന്മ

- മുളകുപൊടി • മല്ലിപൊടി • മഞ്ഞൾപൊടി • സാമ്പാർപൊടി,
- രസംകൂട്ട് • കുരുമുളകുപൊടി • കറി മസാല • മീൻകറി മസാല
- മീൻ വറുക്കുന്ന മസാല • മീറ്റ് മസാല • ചിക്കൻ മസാല

# പ്രഭാതം

## കംപ്യൂട്ടർ സെന്റർ

**മാർ ഗ്രിഗോറിയോസ് കാതോലിക്കേറ്റ് സെന്റർ**
**ബേസ് ഉഹദോനോ**
**പിറവം - 686 664**

- സാമ്പത്തിക പിന്നാക്കാവസ്ഥയുള്ള വിദ്യാർത്ഥികൾക്ക്, ജാതി മത വർഗ്ഗ വിവേചനമില്ലാതെ കോഴ്സുകളിൽ പ്രവേശനം നൽകുന്നു.
- ഒരു തരത്തിലുമുള്ള സംഭാവനയോ ഫീസോ ആവശ്യമില്ല
- പ്രവേശന യോഗ്യത S.S.L.C

**പുതിയ ബാച്ചിലേക്കുള്ള അഡ്മിഷൻ ആരംഭിച്ചിരിക്കുന്നു**



### കോഴ്സുകൾ

1. ഡിപ്ലോമ ഇൻ കംപ്യൂട്ടറൈസ്ഡ് ഓഫീസ് അഡ്മിനിസ്ട്രേഷൻ (DCOA)
2. ഡിപ്ലോമ ഇൻ കംപ്യൂട്ടർ ആപ്ലിക്കേഷൻ (DCA)

### അഫിലിയേഷൻ

തിരുവനന്തപുരം ആസ്ഥാനമായി പ്രവർത്തിക്കുന്ന നാഷണൽ സെന്റർ ഫോർ ലേബർ ആന്റ് ലേണിങ് (NACELL) എന്ന സ്ഥാപനമാണ് കോഴ്സുകൾക്ക് അഫിലിയേഷൻ തന്നിട്ടുള്ളത്. ഒരു സ്വയംഭരണ രജിസ്റ്റേർഡ് സ്ഥാപനമായ ഇത് ഇൻഡ്യാ ഗവണ്മെന്റിന്റെ ഗവണ്മെന്റിതര സംഘടനയായ (NGO) KELSUN ന്റെ ഒരു പങ്കാളിയും, തൊഴിൽപരിശീലന കേന്ദ്രമായ കേരളാ ഗവണ്മെന്റിന്റെ സോഷ്യൽ വെൽഫെയർ ഡിപ്പാർട്ട്മെന്റിന്റെ അംഗീകാരമുള്ളതുമാണ്.

Contact: 9496 178597, 9447 346633, 9946 362245, 9846 779229

The Official Organ of Kandanad West Diocese of Malankara Orthodox Syrian Church
Published by Rev. Fr. Dr. O.P. Varghese, Mar Pachomios Mount, Meempara, Puthencruz, Ernakulam - 682 308
Chief Editor: Rev. Fr. Jose Thomas Poovathumkal, Printed at Printa Multicolor Offset Press, Kolenchery